# കസ് & കോറി പീലിപ്പോസ്
# KAS & KORI PHILIPOS

ലഘു ജീവചരിത്രം





ഇ.എ. ഫിലിപ്പ്, ഇടവഴിക്കൽ

## വി. അബ്ദേദാലോഹോ (അബ്ദുള്ള) ദ്വിതീയൻ പാത്രിയർക്കീസ് ബാവാ കേരളത്തിലേക്കുവരുന്ന മദ്ധ്യേ ചെന്നൈയിൽവച്ച് 1909 സെപ്റ്റംബർ 30 ന് എടുത്ത ഫോട്ടോ



ഇരിക്കുന്നവർ (കസേരയിൽ) ഇടത്തുനിന്ന്: - പി. വർക്കി, ഫാ. പി.റ്റി. ഗീവറുഗീസ് (ആർച്ച് ബിഷപ്പ് മാർ ഈവാനിയോസ്), ഹന്നാ റമ്പാൻ, വട്ടശ്ശേരിൽ മാർ ദീവന്നാസ്യോസ്, വി. അബ്ദുള്ള ദ്വിതീയൻ പാത്രിയർക്കീസ് ബാവാ, ഏലിയാസ് റമ്പാൻ (മാർ യൂലിയോസ്, അന്ത്യോഖ്യാ പ്രതിനിധി), കോനാട്ട് മാത്തൻ മൽപ്പാൻ, ഫാ. റ്റി.കെ. എബ്രഹാം, താമരപ്പള്ളിയിൽ, ഇ.എം. ഫിലിപ്പ്, ഇടവഴിക്കൽ (മലങ്കര യാ.സു.ക്രി. അസോസിയേഷൻ സെക്രട്ടറി)

# കസ് ആൻഡ് കോറി പീലിപ്പോസ്

(പീലിപ്പോസ് കശീശാ & പീലിപ്പോസ് കോറെപ്പിസ്ക്കോപ്പാ)

ലഘു ജീവചരിത്രം

Malayalam

**പീലിപ്പോസ് കശീശാ &**
**പീലിപ്പോസ് കോറെപ്പിസ്ക്കോപ്പാ**

**KAS AND KORI PHILIPOS**

Biography

By

E. A. Philip
Edavazhikal
Thazhathangady
Kottayam - 686 005
Phone:0481 - 2566160

First Published on:
January 2004

Printed at:
Learners' Offset Press, Kottayam
Phone : 0481 - 2567438

Price : Rs. 25/-

# കസ് ആൻഡ് കോറി പീലിപ്പോസ്
## (പീലിപ്പോസ് കശീശാ & പീലിപ്പോസ് കോറെപ്പിസ്ക്കോപ്പാ)

### ജീവചരിത്രം

ആകമാനസുറിയാനി ഓർത്തഡോക്സ് സഭയുടെ പരമാദ്ധ്യക്ഷനും പിതാക്കന്മാരുടെ പിതാവുമായ അന്ത്യോഖ്യായുടെയും കിഴക്കൊക്കെയുടേയും വി. പത്രോസിന്റെ സിംഹാസനത്തിന്മേൽ ആരൂഢനായിരുന്ന് ഭാഗ്യമോടെ നമ്മെ ഭരിച്ചുപോരുന്ന വി.മോറാൻ മോർ ഇഗ്നാത്തിയോസ് സഖാ പ്രഥമൻ ഇവാസ് പാത്രിയർക്കീസ് ബാവാ തിരുമനസ്സിലെ വാഴ്ചയുടെ 24-ാം ആണ്ടിൽ പ്രസിദ്ധീകരിക്കുന്നത്.

**എ. ഡി. 2004 ജനുവരി**


— രചയിതാവ് —

**ഇ. എ. ഫിലിപ്പ്, ഇടവഴിക്കൽ**



അന്ത്യോഖ്യായുടെയും കിഴക്കൊക്കെയുടെയും
വി. പത്രോസിന്റെ സിംഹാസനത്തിന്മേൽ ഭാഗ്യമോടെ വാണരുളുന്ന
വി. മോറാൻ മോർ ഇഗ്നാത്തിയോസ് സഖാ പ്രഥമൻ
ഇവാസ് പാത്രിയർക്കീസ് ബാവാ തിരുമനസ്സുകൊണ്ട്



മലങ്കരയുടെ പുലിക്കോട്ടിൽ മാർ
ദീവന്നാസ്യോസ് യൗസേഫ് (വയസ്സ് 57);
സെക്രട്ടറി ഇ.എം. ഫിലിപ്പ്, ഇടവഴിക്കൽ (വയസ്സ് 31).
1889 – ലെ റോയൽക്കോടതി വിധി വായിച്ചു കേൾപ്പിക്കുന്നു.
(കോട്ടയം പഴയ സിമ്മനാരി കമ്മറ്റി മാളികയിൽ
സ്ഥാപിക്കപ്പെട്ടിരിക്കുന്ന എണ്ണച്ചായാ ചിത്രത്തിൽ നിന്ന്)



**മാർ സേവേറിയോസ് ഗീവറുഗീസ്** (ഇടവഴിക്കൽ)
**മലങ്കര യാക്കോബായ സുറിയാനി**
**ക്നാനായ ഭദ്രാസനത്തിന്റെ പ്രഥമ മെത്രാപ്പോലീത്താ.**

# മുഖവുര

## (ത്രിയേക ദൈവത്തിനു സ്തുതി)



ക്രിസ്തുവിന്റെ ശരീരമാണ് വി. സഭ (കൊലോ. 1:18). അതിന്റെ തലയും ഉടമസ്ഥനും സ്ഥാപകനും ക്രിസ്തു ആകയാൽ സഭ ഒരു ദൈവീകസ്ഥാപനമാണ്. അതിനാൽ ക്രിസ്തുവാകുന്ന സാക്ഷാൽ മുന്തിരിവള്ളി (സഭ)യോടു പറ്റിച്ചേർന്നിരിക്കുന്ന ശാഖകൾക്കു മാത്രമേ ജീവൻ ഉണ്ടായിരിക്കയുള്ളൂ. (വി. യോഹ. 15:1-7). ശ്ലീഹന്മാരിൽ തലവനായ ശെമഓൻ കീപ്പായ്ക്കത്രെ സ്വർഗ്ഗരാജ്യത്തിന്റെ താക്കോലുകൾ കൊടുത്തിട്ടുള്ളതും; കുഞ്ഞാടുകളേയും പെണ്ണാടുകളേയും മറ്റും മേയിക്കുവാനുള്ള അധികാരം ക്രിസ്തു നൽകിയിട്ടുള്ളതും (വി. മത്താ. 16:15-19; വി. യോഹ. 21:15-17). ഈ അധികാരമുപയോഗിച്ചാണ് അന്ത്യോഖ്യായിൽ സിംഹാസനം സ്ഥാപിച്ചുകൊണ്ടു എ.ഡി.37 മുതൽ വി. പത്രോസ് സഭാഭരണം നിർവഹിച്ചുവന്നത്. ആദ്യമായി ക്രിസ്ത്യാനികൾ എന്നുപേരുണ്ടായതും; സുവിശേഷവേലയ്ക്കായി ശിഷ്യന്മാരെ അയച്ചതും, അവർ ചെയ്തവയെല്ലാം മടങ്ങിവന്നു അറിയിച്ചതും അന്ത്യോഖ്യായിൽ അത്രെ. (നടപ്പ് 11:26; 14:24-27). വി. പത്രോസിന്റെ പിൻഗാമികളായ പാത്രിയർക്കീസന്മാരാണ് അന്ത്യോഖ്യാസിംഹാസനത്തിൽ ഇരുന്നു സുറിയാനിസഭയെ ആകമാനം തുടർച്ചയായി ഭരിച്ചു പോരുന്നത്.

''വിശുദ്ധന്മാർക്കു ഒരിക്കലായി ഭരമേല്പിക്കപ്പെട്ടിട്ടുള്ള വിശ്വാസത്തിനുവേണ്ടി നിങ്ങൾ പോരാട്ടം നടത്തണമെന്ന് വി. യൂദാശ്ലീഹായുടെ ലേഖനം മൂന്നാം വാക്യത്തിൽ പറയുന്നുണ്ട്. ഈ വിശ്വാസത്തിനെതിരായി താൻ തന്നെയോ സ്വർഗ്ഗത്തിൽ നിന്നും മാലാഖയൊ നിങ്ങളോടറിയിച്ചാൽ അവൻ ശപിക്കപ്പെട്ടവനായിരിക്കുമെന്നാണ് (ഗലാ. 1:8) വി. പൗലൂസ് മുന്നറിയിപ്പു നൽകുന്നത്. ഒരിക്കലായി ഭരമേൽപ്പിക്കപ്പെട്ടിരിക്കുന്ന ഈ വിശ്വാസത്തിൽ നിന്നും പിന്മാറിപ്പോകുവാൻ ആർക്കും അനുവാദമില്ല. (എബ്രാ. 6:4-6).

വിവാഹ-മോതിരം വാഴ്വിന്റെ ശുശ്രൂഷയിൽ, ''പതിവ്രതയാം പരിപാവനസഭയേ........'' എന്നു തുടങ്ങുന്ന ഗീതത്തിൽ പാടുന്നത്:-

''വീടിൻ-ഭരണം ശീ-മോ-നെ
സുവിശേഷം യോഹന്നാ-നെ
കല്പി-ച്ചാൻ വിലയേ-റീ-ടും
രക്ത-ത്താൽ ഞാൻ വാങ്ങിയൊരീ
സ്സഭയെ നിങ്ങൾ-സംരക്ഷി-പ്പിൻ.''

സഭയാകുന്ന വീടിന്റെ ഭരണം (താക്കോൽ) വി. ശെമഒാൻ പത്രോസിനു നൽകുകയും, തന്റെ (യേശു) വിലയേറിയ രക്തത്താൽ വിലയ്ക്കു വാങ്ങിയിട്ടുള്ള സഭയെ സംരക്ഷിക്കുവാനുമുള്ള ചുമതല കർത്താവ് ശ്ലീഹന്മാരെ ഭരമേല്പിക്കുന്നതായുമാണ് ഗീതത്തിൽ കാണുന്നത്. കാലാകാലങ്ങളിൽ സഭയ്ക്കു പീഡകൾ ഉണ്ടായിട്ടുള്ളപ്പോളൊക്കെയും സഭയ്ക്കുവേണ്ടി അനേകർ രക്തസാക്ഷികളായി തീർന്നിട്ടുള്ള ചരിത്രമാണുള്ളത്. ആകമാനസുറിയാനിസഭയുടെ ഒരു ശാഖയാകുന്ന മലങ്കര യാക്കോബായ സുറിയാനി സഭയിലും പീഡകൾക്കു വിധേയരായിട്ടുള്ള അനേകരുണ്ട്. 19-ാം നൂറ്റാണ്ടിൽ ബ്രിട്ടീഷുകാരായ (പ്രോട്ടസ്റ്റന്റ്) സി.എം.എസ്. മിഷ്യനറിമാരും മറ്റു ചിലരും സത്യവിശ്വാസത്തിനെതിരെ സ്വീകരിച്ച അന്യായ നടപടികളിൽ നിന്നും മലങ്കര സുറിയാനി സഭയെ സംരക്ഷിക്കുവാൻ ശക്തമായി പ്രവൃത്തിക്കുക നിമിത്തം അനേക പീഡകൾക്കു വിധേയരായി തീർന്ന രണ്ടു വൈദീകശ്രേഷ്ഠരത്രെ ഇടവഴിക്കൽ പീലിപ്പോസ് കശീശായും അദ്ദേഹത്തിന്റെ പുത്രൻ പീലിപ്പോസ് കോറെപ്പിസ്ക്കോപ്പായും. ഇവരുടെ ഒരു ജീവചരിത്രം ആരും ഇതുവരെ പ്രസിദ്ധീകരിച്ചിട്ടില്ലാത്തതുകൊണ്ട്, ഇവരുടെ സ്മരണ നിലനിർത്തുവാൻ വേണ്ടി ഒരു ലഘുജീവചരിത്രം പ്രസിദ്ധീകരിക്കുവാനുള്ള എന്റെ എളിയശ്രമം മാത്രമാണ് ഈ കൃതി. ഇതിന്റെ രചനയ്ക്ക് പലരുടേയും ഗ്രന്ഥങ്ങൾ ആധാരമായി ഞാൻ എടുത്തിട്ടുണ്ട്. സ്മര്യപുരുഷന്മാരുടെ കൈയ്യെഴുത്തു ഗ്രന്ഥങ്ങളും മറ്റു പല രേഖകളും ഇതിന്റെ രചനയ്ക്ക് വളരെ സഹായിച്ചിട്ടുണ്ട്.

പീലിപ്പോസ് കശീശായും കോറി പീലിപ്പോസും കർത്താവിൽ നിദ്ര പ്രാപിച്ചിട്ട് 2003 മെയ് മാസത്തിൽ യഥാക്രമം 136, 128 സംവത്സരങ്ങൾ കടന്നു പോയിരിക്കുന്നു. ഇതിനു അവതാരിക എഴുതുവാൻ ഏറെ അനുയോജ്യനായി കണ്ടു അഭ്യർത്ഥിച്ചത്, മലങ്കര സുറിയാനി സഭാവൈദീകരിൽ പ്രായം കൊണ്ടും പാണ്ഡിത്യം കൊണ്ടും ഏറ്റവും മുതിർന്ന ആളും മലങ്കരമൽപ്പാനുമായ വന്ദ്യദിവ്യശ്രീ. ഡോക്ടർ കുര്യൻ കോറെപ്പിസ്ക്കോപ്പാ, കണിയാമ്പറമ്പിൽ അവർകളോടാണ്. അദ്ദേഹം സസന്തോഷം ആ കൃത്യം നിർവഹിച്ചു തന്നതിൽ എന്റെ ഹൃദയംഗമമായ നന്ദിയും ആദരവും രേഖപ്പെടുത്തുന്നു.

ഈ പുസ്തകം ഭംഗിയായി അച്ചടിച്ചു തന്ന ലേണേഴ്സ് പ്രസിന്റെ ഉടമകളോടും എനിക്കുള്ള നന്ദി അറിയിക്കുന്നു. ദ്രവ്യാഗ്രഹമോ സ്വാർത്ഥതാല്പര്യങ്ങളോ അശേഷം ഇല്ലാഞ്ഞവരും, ഉറച്ച ദൈവവിശ്വാസികളും സത്യവിശ്വാസസ്ഥിരതയുള്ളവരും സമുദായ സേവനതല്പരരുമായിരുന്ന കശീശാ പീലിപ്പോസ് ആൻഡ് കോറെപ്പിസ്ക്കോപ്പാ പീലിപ്പോസ് അച്ചന്മാരുടെ ജീവിതമാതൃക വായനക്കാർക്കും പ്രത്യേകിച്ച് സഭാനേതൃസ്ഥാനീയർക്കും ഒരു വഴികാട്ടിയായി തീരാൻ ഈ ചെറുഗ്രന്ഥം സഹായിച്ചേക്കാം.

**ഇ. എ. ഫിലിപ്പ്, ഇടവഴിക്കൽ**
ഗ്രന്ഥകർത്താവ്

കോട്ടയം
2004 ജനുവരി 8
(മാർ സ്തേപ്പാനോസ് സഹദായുടെ ഓർമ്മദിനം)

# അവതാരിക

**(മലങ്കര മൽപ്പാൻ, കോറൂസോ ദശ്റോറോ,
ഡോ. കുര്യൻ കോർ എപ്പിസ്ക്കോപ്പാ, കണിയാമ്പറമ്പിൽ)**

അഭിനന്ദനം



"Full many a gem of purest ray serene
The dark unfathomed caves of ocean bear;
Full many a flower is born to blush unseen
And waste its sweetness in the desert air."

ചുരുക്കം:- ആഴിയിന്നാഴത്തിൽ അമൂല്യരത്നങ്ങൾ
ആരും ഘ്രാണിക്കാതെ-സുരഭിലകുസുമങ്ങൾ.

ഇതാണ് ഇന്നത്തെ സ്ഥിതിവിശേഷം! ആയുഷ്പര്യന്തം സഭയ്ക്കുവേണ്ടി-സമൂഹത്തിനുവേണ്ടി, രാജ്യത്തിനുവേണ്ടി നിഷ്കാമസേവനം നടത്തിയവരെപ്പറ്റി, പിൻതലമുറയ്ക്ക് അറിയത്തക്കവണ്ണം നാലു വരി എഴുതി സൂക്ഷിക്കുകയൊ, പ്രചരിപ്പിക്കുകയൊ ചെയ്യുന്ന മഹത്തായ സ്വഭാവം നമ്മിൽ അപ്രത്യക്ഷമായിരിക്കയാണ്. സൃഷ്ടിപരവും മഹത്തും, പ്രതിഫലേഛ അശേഷവുമില്ലാതെ-നിഷ്കാമസമുദായ സേവനം ചെയ്ത രാജശ്രീ മന്നത്തു പത്മനാഭനേയും ഗുരുശ്രേഷ്ഠനായ ശ്രീനാരായണഗുരുവിനേയും അവരുടെ സമുദായങ്ങൾ എത്രയേറെ ബഹുമാനിച്ചാദരിക്കുന്നുവെന്ന് പ്രതിദിനം കണ്ടുകൊണ്ടിരിക്കുന്ന ക്രൈസ്തവസമുദായം-ഒരു തലമുറയിൽ ജീവന്റെ സ്രോതസ്സായി അക്ഷീണം-അർപ്പണബുദ്ധിയോടെ വിജയകരമായി പ്രവർത്തിച്ച മഹാരഥന്മാരെ മറക്കുന്ന സ്വഭാവമാണ് പ്രകടിപ്പിക്കുന്നത്. ആംഗലകവി പാടിയതുപോലെ;

"The evil that men do lives after them!

The good is oft interred with their bones."

ചെയ്തോരു തിന്മകൾ ആളുകൾ നീളെ ഓർക്കും!

നന്മകൾ അവരൊത്തു കുഴിയിലും പോം!

ഇതാണ് ലോകഗതി! അഭ്യസ്തവിദ്യരുടെ പോലും ചിന്താഗതി!!

മലങ്കരയിലെ ക്രൈസ്തവസമൂഹത്തിന് ക്നാനായ സമൂഹത്തെ അചന്ദ്രതാരം മറക്കാനാവില്ല. മാർ തോമ്മാശ്ലീഹാ ക്രൈസ്തവമതം പ്രസംഗിച്ചു വിശ്വാസികളെ ജനിപ്പിച്ച മലങ്കരയിൽ-പൗരോഹിത്യമുള്ള സഭയെ നട്ടു നനച്ചു വളർത്തിയത്-പരിശുദ്ധ അന്ത്യോഖ്യാ സിംഹാസനവിധേയനായ മാർ യൗസേഫ് മെത്രാൻ

അത്രെ എന്നതു ചരിത്രസത്യം. അന്നു മുതൽ ഇന്നുവരെയുള്ള സഭയുടെ ചരിത്രത്തിൽ പ.അന്ത്യോഖ്യൻ സിംഹാസനത്തിൻ കീഴിൽ മലങ്കരയെ നില നിർത്തുവാൻ സാധിച്ചതിന്റെ ഭൂരിശതമാനം ക്രെഡിറ്റും ക്നാനായ സമുദായ ത്തിനാണ് എന്ന എന്റെ പഠനഫലം പലപ്പോഴും ഞാൻ പ്രകടിപ്പിച്ചിട്ടുള്ളതാണ്. 15-ാം നൂറ്റാണ്ടിനു മുൻപുള്ള കാലത്തു അവർ ചെയ്ത മഹത്തായ കാര്യങ്ങൾ അക്കാലഘട്ടത്തിന്റെ അവ്യക്തത മൂലം അതിപ്രസിദ്ധങ്ങൾ അല്ലെങ്കിൽ തന്നെ യും, 17-ാം നൂറ്റാണ്ടു മുതലുള്ള കത്തോലിക്കേതര-മലങ്കര ക്രൈസ്തവർക്കു ക്നാനായ മേന്മ മറക്കാവതല്ല.

1. 1653-ൽ ക്നാനായക്കാരനായ ഒരു "ആഞ്ഞിലിമൂട്ടിൽ ഇട്ടിത്തൊമ്മൻ കത്ത നാർ" എന്ന പുരുഷകേസരി ഇല്ലായിരുന്നെങ്കിൽ-ഒന്നാം മാർത്തോമ്മായൊ, തുടർന്നുള്ള അന്ത്യോഖ്യൻ കൈവെപ്പുള്ള മെത്രാന്മാരൊ കേരളത്തിൽ ഉണ്ടാകയില്ലായിരുന്നു! ആ വിശ്വാസധീരന്റെ ചരിത്രം ആരെങ്കിലും എഴു തിയൊ? (എന്റെ ആരാധനാപുരുഷന്റെ ഒരു ചുരുങ്ങിയ ചരിത്രം ഞാനെഴു തി. സൺഡെസ്കൂൾ പ്രസ്ഥാനത്തിന്റെ തലപ്പത്ത് 30 വർഷം ഇരുന്ന ഞാൻ അദ്ദേഹത്തിന്റെ പേരിൽ മെഡൽ വരെ ആരംഭിച്ചതാണ്. മഹാരഥൻമാരെ മറക്കാതെ മാനിക്കുക എന്നത് എന്റെ ഒരു മൗലിക ആദർശമത്രെ.)

2. പോർത്തുഗീസുകാരിൽ നിന്നും അവരുടെ വിശ്വാസത്തിൽ നിന്നും മലങ്കര സഭയെ രക്ഷിച്ചത് മുൻപറഞ്ഞ മഹാരഥനായിരുന്നെങ്കിൽ- 19-ാം നൂറ്റാ ണ്ടിൽ പ്രോട്ടസ്റ്റന്റ് പിടിയിൽ നിന്നും സഭയെ രക്ഷിച്ചതിന്റെ പ്രധാന പ്രവർത്തകൻ ഇടവഴിക്കൽ പീലിപ്പോസു കശീശാ എന്ന പ്രഗൽഭനായിരു ന്നു. സത്യവിശ്വാസത്തിനുവേണ്ടി സുധീരം പോരാടി വിജയശ്രീലാളിതനായ അഭിവന്ദ്യ പുലിക്കോട്ടിൽ തിരുമേനിയെ (അന്നു അച്ചൻ) കുന്നംകുളത്തു നിന്നും വരുത്തി പ. സിംഹാസനത്തിങ്കലേക്കയച്ച് വാഴ്ചയേറ്റു വരുവാനിട യാക്കിയത് ആ വൈദിക ശ്രേഷ്ഠനായിരുന്നു.

3. പുണ്യശ്ലോകനായ ശ്രേഷ്ഠ വലിയ തിരുമേനിയുടെ നിയമപോരാട്ടത്തിൽ തിരുമനസ്സിലെ വലതും ഇടതും കൈകളായി പ്രവർത്തിച്ചത് ക്നാനായ സമുദായത്തിന്റെ നെടുംതൂണുകളായിരുന്ന അഭിവന്ദ്യ മാലിത്ര ഏലിയാസു കത്തനാരും, ഇടവഴിക്കൽ ഇ. എം. ഫിലിപ്പുമായിരുന്നുവെന്ന മഹാസത്യം മറക്കാറായിട്ടില്ല. അവരുടെ ത്യാഗപൂർണ്ണമായ സേവനം മലങ്കരസഭ ആക മാനം ആദരവോടെ അനുസ്മരിക്കേണ്ടതല്ലേ? അഭിവന്ദ്യനായ ബ. മാലിത്ര അച്ചന്റെ സ്മരണ മങ്ങാതിരിക്കുവാൻ അദ്ദേഹത്തിന്റെ രക്തം പ്രവഹിക്കുന്ന ഡോ. മർക്കോസും ഗ്രന്ഥരചന നടത്തിയത് അവിസ്മരണീയമത്രെ.

4. ആധികാരികമായ "മലങ്കരസഭാചരിത്രം" സഭയ്ക്കു നൽകിയ, അഭിവന്ദ്യ പുലിക്കോട്ടിൽ വലിയ തിരുമേനിയുടെ പ്രധാന ആലോചനക്കാരനും സെക്ര ട്ടറിയുമായിരുന്ന ഇടവഴിക്കൽ പോത്തച്ചൻ (ഇ.എം.ഫിലിപ്പ്) അദ്ദേഹത്തിന്റെ യുഗത്തിലെ യുഗപ്രഭാവനായിരുന്നു!

ഇവർക്കും പുറമേ, സമുദായ പുരോഗമനത്തിന് നിയമാവലികളും മാർഗ്ഗ ങ്ങളും തുറന്ന മഹത്തുക്കളുടെ വിവരങ്ങളെല്ലാം ക്നാനായ സമുദായചരിത്ര

# കസ് ആൻഡ് കോറി പീലിപ്പോസ്

## (പീലിപ്പോസ് കശീശാ & പീലിപ്പോസ് കോറെപ്പിസ്ക്കോപ്പാ)




ദൈവമാതാവായ വി. മർത്തമറിയാമിന്റെ നാമത്തിൽ ക്രി. വ. 1550-ൽ സ്ഥാപിതമായ പുരാതനവും ചരിത്രപ്രസിദ്ധവുമായ കോട്ടയം വലിയപള്ളിയോടു ചേർന്ന് വടക്കുവശത്തുള്ള മാളികയിലെ മുകളിലത്തെ മുറിയിൽ ഒരു മാർബിൾ ശില സ്ഥാപിച്ചിട്ടുണ്ട്. അതിൽ "KAS AND KORI PHILIPOS MEMORIAL HALL" എന്നു മുകളിൽ രേഖപ്പെടുത്തിയിരിക്കുന്നു. കോട്ടയം വലിയപള്ളി ഇടവകാംഗങ്ങളായി 19-ാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന രണ്ടു പ്രഗത്ഭ വൈദീകരുടെ-കശീശാ പീലിപ്പോസിന്റെയും അദ്ദേഹത്തിന്റെ പുത്രൻ കോറെപ്പിസ്ക്കോപ്പാ പീലിപ്പോസിന്റെയും സ്മരണയ്ക്കായിട്ടാണ് പ്രസ്തുത മുറി ഇപ്രകാരം നാമകരണം ചെയ്യപ്പെട്ടിട്ടുള്ളത്. രണ്ടു വൈദീകരുടെയും പേര് പീലിപ്പോസ് എന്നായതിനാലാണ് ഒന്നാക്കി ചുരുക്കി 'കസ് ആൻഡ് കോറി പീലിപ്പോസ്' എന്ന് അതിൽ എഴുതിയിട്ടുള്ളത്. ഈ മാർബിൾ ശില സ്ഥാപിച്ചിട്ടുള്ളത് മലങ്കര മെത്രാപ്പോലീത്താ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് യൗസേഫ് തിരുമനസ്സുകൊണ്ടാണ്. പ്രസ്തുത മാർബിൾ ശിലയിൽ രേഖപ്പെടുത്തിയിട്ടുള്ള അവസാന വാചകം ഇപ്രകാരമാണ്:- "This tablet was set up by Most Rev. Mar Dionysius Metropolitan of Malabar in loving appreciation of their zealous labours to maintain the Orthodox faith, despite persecutions by the heretic Metran Mathew Athanasius."

മലങ്കര യാക്കോബായ സുറിയാനി സഭയ്ക്കെതിരായി 16-ാം നൂറ്റാണ്ടിൽ പോർട്ടുഗീസുകാരായ റോമൻ കത്തോലിക്കാമെത്രാൻ മെനസീസും കൂട്ടരും; 19-ാം നൂറ്റാണ്ടിൽ ബ്രിട്ടീഷുകാരായ സി.എം.എസ്. മിഷനറിമാരും; അവരുടെ പൂർണ്ണ പിന്തുണയോടെ സുറിയാനി സഭയ്ക്കുള്ളിൽ നവീകരണകക്ഷികളും നടത്തിക്കൊണ്ടിരുന്ന സഭാപരിവർത്തനശ്രമങ്ങളേയും പീഡകളേയും നേരിട്ടുകൊണ്ട് സത്യവിശ്വാസം നിലനിർത്തി ഉറപ്പിക്കുവാൻ ഇടവഴിക്കൽ കുടുംബത്തിലെ അക്കാലങ്ങളിലെ വൈദീകർക്ക് വളരെ ത്യാഗങ്ങൾ സഹിക്കേണ്ടി വന്നിട്ടുണ്ട്. അവരിൽ 19-ാം നൂറ്റാണ്ടിലെ സഭാചരിത്രത്തിൽ വിധി നിർണ്ണായക പങ്കുവഹിച്ചിട്ടുള്ളവരിൽ പ്രമുഖരായിരുന്ന ഇടവഴിക്കൽ പീലിപ്പോസ് കശീശായുടെയും അദ്ദേഹത്തിന്റെ പുത്രൻ പീലിപ്പോസ് കോറെപ്പിസ്ക്കോപ്പായുടെയും ഒരു ലഘുജീവചരിത്രമാണ് ചുവടെ ചേർക്കുന്നത്.

കടുത്തുരുത്തി വലിയപള്ളിയിലെ പട്ടക്കാരിൽ ഒരാളും കോട്ടയം ഇടവഴിക്കൽ ചെറിയാന്റെ പുത്രനുമായ മാത്തു കത്തനാരായിരുന്നു കോട്ടയം വലിയപള്ളിയുടെ സ്ഥാപകപട്ടക്കാരൻ എന്നു പള്ളിയുടെ ആധാരത്തിലും (മലങ്കരസഭ

യുടെ രഹസ്യപേടകം; രണ്ടാം പതിപ്പ്, പേജ് 3, 4); പുരാതന പാട്ടുകളിൽ നിന്നും മനസ്സിലാക്കാവുന്നതാണ്. (1966-ൽ 4-ാം പതിപ്പ്-പുത്തൻപുരയ്ക്കൽ ഉതുപ്പു ലൂക്കാസ് പ്രസാധനം ചെയ്തിട്ടുള്ള "പുരാതന പാട്ടു"കളിൽ, കോട്ടയത്തു വലിയപള്ളിയുടെ പാട്ടിലെ 2, 5 പാദങ്ങൾ കാണുക. പേജ് 76, 77, 78). കോട്ടയത്തു ഇടയ്ക്കാട്ടുപള്ളിയുടെപാട്ട് 6-ാം പാദത്തിലുള്ള പ്രസക്തഭാഗം; പേജ് 136 നോക്കുക:-

"ഐശ്വര്യവാൻ ചെറിയാൻ മാത്തുകത്തനാരാലെ
തീർത്തുപള്ളി ശേഷമ്പേരുമുത്സാഹത്താൽ
മർത്തൊമറിയത്തിൻ നാമത്താലെ വെച്ചതിൽ
ഏകവിശ്വാസമായിതിലെല്ലാവരും."

ഈ പാട്ടിൽ പറയുന്നതുപോലെ, വലിയപള്ളി സ്ഥാപനകാലത്ത് എല്ലാവരും ഏകവിശ്വാസത്തിൽ തന്നെ നിലനിന്നു പോന്നിരുന്നു. പിന്നീട് റോമൻ കത്തോലിക്കരുടെ സഭാപരിവർത്തനശ്രമഫലമായി ഏതാനും വീട്ടുകാർ റോമ്മാസഭയിൽ ചേർന്നുകൊണ്ട് ഒരു വിഘടിത വിഭാഗമായി പള്ളിയിൽ തന്നെ നിലകൊണ്ടി







**കസ് & കോറി പീലിപ്പോസ് സ്മാരക മാർബിൾ ശിലാഫലകം**

(ഇത് കോട്ടയം വലിയപള്ളി മേടയിൽ സ്ഥാപിക്കപ്പെട്ടിരിക്കുന്നു.)

രുന്നു. 1818-ൽ കർണ്ണൽ മന്രോയുടെ കാലത്ത് ഗവർമ്മെന്റ് ഉത്തരവു മൂലം അവരെ വലിയപള്ളിയിൽ നിന്നും ഒഴിപ്പിക്കുകയാൽ അവർ ഇടയ്ക്കാട്ടുപള്ളി പണിയിച്ച് അങ്ങോട്ടു മാറി. വലിയപള്ളി വകയിൽ നിന്നും ഇളകുന്നതും ഇളകാത്തതുമായ വസ്തുക്കളിൽ ചിലത് അവർക്കു വിട്ടുകൊടുക്കുകയും ചെയ്തു. (മലയാള മനോരമ 1894 ഡിസംബർ 22).

കൊല്ലവർഷം 951 (1775) തുലാമാസം 5-ന് തിരുവിതാംകൂർ സർക്കാരിൽ നിന്നും ഇടവഴിക്കൽ ചെറിയാനു കൊടുത്ത ഒരു പ്രമാണത്തിൽ ഇപ്രകാരം കാണുന്നു:- "വലിയപള്ളിയിൽ നിന്റെ വീട്ടിലുള്ള ആളുകൾ കൈസ്ഥാനം നടന്നുവരുന്നതിനാൽ...........മുമ്പിനാൽ നിന്റെ കാർണ്ണവന്മാരു നിലം വാങ്ങിച്ചു പണിയിച്ചു കൈസ്ഥാനം നടന്നു വരുന്നതാണെന്നും പറഞ്ഞു നീ കൊണ്ടുവന്നു കാണിച്ച പ്രമാണങ്ങളിൽ 725-ാമാണ്ടു നിന്റെ കാർണ്ണവൻ എടവഴിക്കൽ ചെറിയാൻ മാത്തു കത്തനാർക്കു പള്ളിക്കു നിലംകൊടുത്തിട്ടുള്ള കാരാണ്മ ഓലയും.......ഇന്നുവരെ നടന്നു വരുന്നതിൻവണ്ണം നിന്റെ വീട്ടിലുള്ള ആളുകൾ കൈസ്ഥാനക്കാരായിരുന്നു പള്ളി പ്രവൃത്തിക്കാരന്മാരെ ആക്കി കാര്യങ്ങളെല്ലാം നടത്തിക്കൊള്ളുകയും വേണം." (രഹസ്യപേടകം, പേജ് 4,5). ഈ രേഖയിൻ പ്രകാരം പള്ളിയുടെ ആരംഭം മുതൽ കൈസ്ഥാനം വഹിച്ചു വന്നത് ഇടവഴിക്കൽ കുടുംബക്കാരായിരുന്നു.

ചെറിയാൻ മാത്തു കത്തനാർക്കുശേഷം 1981 ജനുവരി 30-ന് നിര്യാതനായ ബഹു. ഇ. എൽ. തോമസ് കത്തനാർ വരെ തുടർച്ചയായി ഇടവഴിക്കൽ കുടുംബത്തിലെ വൈദീകർ എല്ലാവരും കോട്ടയം വലിയ പള്ളിക്കുവേണ്ടി പട്ടം ഏറ്റു അതിൽ വികാരിമാരായി സേവനം അനുഷ്ഠിച്ചിട്ടുള്ളവരാണ്. ഇടയ്ക്ക് ഇതര കുടുംബങ്ങളിലെ ചിലർ പള്ളിയിൽ പട്ടക്കാരായിട്ടുണ്ടായിരുന്നു. 1951-നുശേഷം പള്ളിക്കുവേണ്ടി പട്ടം കൊടുക്കുന്ന സമ്പ്രദായം നിർത്തലാക്കി. വലിയപള്ളിയിൽ കൈസ്ഥാനം വഹിച്ചുവന്നിരുന്നതു ഇടവഴിക്കൽ കുടുംബത്തിൽ നിന്നുള്ളവരായിരുന്നെങ്കിലും; പള്ളി വക നടവരവ് എടുത്ത് വരവുചിലവു കണക്കെഴുതുന്നതിനും, കാര്യാദികൾ നോക്കി നടത്തുന്നതിനും മറ്റുമായി കൈച്ചീട്ടെഴുതി വാങ്ങിച്ചുംകൊണ്ട് കൈസ്ഥാനിയാൽ നിയമിച്ചാക്കപ്പെടുന്ന പള്ളി പ്രവൃത്തിക്കാരന്മാരും ഉണ്ടായിരുന്നു (രഹസ്യപേടകം, അനുബന്ധം-1 കാണുക; കൂടാതെ അതിലെ പേജ് 4, 5-ൽ പറയുന്ന സർക്കാർ പ്രമാണവും നോക്കുക). പള്ളിപൊതുയോഗത്തിനു വിധേയമായിട്ടായിരുന്നു കൈസ്ഥാനികൾ കാര്യാദികൾ നടത്തിപോന്നിട്ടുള്ളത്. ആദിമുതലേ ഇടവഴിക്കൽ കുടുംബത്തിലേക്കുണ്ടായിരുന്ന കൈസ്ഥാനാവകാശം 1921-മാണ്ട്; കൊ. വ. 1097 കന്നി 27-ാം തീയതി 374-ാം നമ്പർ രജിസ്റ്റർ ഉടമ്പടി പ്രകാരം വലിയപള്ളി ഇടവകയ്ക്ക് അവർ ഒഴിഞ്ഞുകൊടുത്തു. ഇപ്രകാരം കോട്ടയം വലിയപള്ളിയോട് ഇടവഴിക്കൽ കുടുംബത്തിലെ വൈദീകർക്കും കൈസ്ഥാനികൾക്കും വലിയ ഉത്തരവാദിത്വബോധവും കടപ്പാടും ഉണ്ടായിരുന്നതിനാൽ; മുൻകാലത്ത് പള്ളിക്കു എപ്പോളെല്ലാം പ്രതിസന്ധികളും പുറമേ നിന്നുള്ള കൈയ്യേറ്റ ശ്രമങ്ങളും ഉണ്ടായിട്ടുണ്ടോ അപ്പോളെല്ലാം പള്ളിയുടെ സ്ഥാപനോദ്ദേശവും സുറിയാനിസഭയുടെ വിശ്വാസാചാരങ്ങളും സംരക്ഷിക്കുവാൻ അത്യധികം പീഡകളും കഷ്ടനഷ്ടങ്ങളും അവർക്കു സഹിക്കേണ്ടി വന്നിട്ടുണ്ട് എന്നുള്ളത് വ്യക്തമാണ്. സ്വാർത്ഥതാല്പര്യങ്ങൾക്കൊ, സാമ്പത്തികനേട്ട

ങ്ങൾക്കൊ, അധികാരസ്ഥാനങ്ങൾക്കുവേണ്ടിയൊ, സുറിയാനി സഭയുടെ വിശ്വാസത്തെ തള്ളി പറയുവാനൊ, പള്ളിയൊ പള്ളിമുതലൊ ഒന്നും അന്യർക്കു അടിയറ വയ്ക്കുവാനൊ ഈ വൈദീകരൊ കൈസ്ഥാനികളൊ ഒരിക്കലും തയാറായിട്ടില്ല എന്നാണ് താഴെയുള്ള ഉദ്ധരണിയിൽ നിന്നും ഗ്രഹിക്കാവുന്നത്:-

''ഈ കുടുംബത്തിൽ അനേക തലമുറകളായി പ്രസിദ്ധന്മാരായ പല വൈദീകന്മാർ ഉണ്ടായിട്ടുണ്ട്. ഫലിതോക്തികൾ കൊണ്ടും അവസരോചിതമായ ഓരോ പ്രവൃത്തികൾ കൊണ്ടുമാണ് ഇവരുടെ പേരു പൊതുവായി അറിയപ്പെട്ടിട്ടുള്ളത്. എന്നാൽ മലങ്കര സുറിയാനി സഭയുടെ പൂർവ്വാചാരങ്ങൾക്കും യഥാർത്ഥവിശ്വാസങ്ങൾക്കും അന്ത്യോഖ്യാസഭയും കേരളീയ സുറിയാനി സഭയും തമ്മിലുള്ള ന്യായമായ സംബന്ധത്തിനും ഭംഗം വരാതിരിക്കുവാനായി എപ്പോഴും ഇവർ മുന്നണിയിൽ നിന്നു പ്രവർത്തിക്കുകയും ഇതു നിമിത്തം പലപ്പോഴും പല പീഡകൾ ഇവർ അനുഭവിക്കേണ്ടിവരികയും ചെയ്തിട്ടുണ്ടെന്നുള്ളതാണ് ഇവർക്കു സമുദായ ചരിത്രത്തിലുള്ള പ്രധാന സ്ഥാനം.'' (മലയാള മനോരമ 26-8-1914).

പള്ളിയുടെ ആരംഭം മുതൽ ഇടവഴിക്കൽ കുടുംബക്കാരാൽ ചുമതലപ്പെട്ടു വഹിച്ചുപോന്ന കൈസ്ഥാനാവകാശം 1921-ൽ അവർ ഒഴിഞ്ഞു കൊടുത്തപ്പോൾ, കോട്ടയം വലിയപള്ളി; അതിന്റെ സ്ഥാപനോദ്ദേശത്തിനൊ സുറിയാനി സഭയുടെ വിശ്വാസാചാരങ്ങൾക്കൊ യാതൊരു വ്യതിയാനവും വരുത്തിവയ്ക്കാതെ; ഇടവകക്കാരെ ഭരമേൽപ്പിക്കുവാൻ അവർക്കു സാധിച്ചു എന്നതു ഏറ്റവും വലിയ ദൈവകൃപയും എക്കാലത്തേക്കും അഭിമാനിക്കാൻ സാധിക്കുന്നതുമാണ്.

## ഇടവഴിക്കൽ പീലിപ്പോസ് കശീശാ (1799? – 1867)



ഇടവഴിക്കൽ കുടുംബവംശാവലിയിൽ 8-ാം നമ്പരിൽ പറയുന്ന പോത്തൻ കത്തനാരാണ് (രഹസ്യപേടകം, പേജ് 6) സ്മര്യപുരുഷനായ പീലിപ്പോസ് കശീശാ. ഇദ്ദേഹം 1799?-ൽ ജനിച്ചു. സഹധർമ്മിണിയുടെ പേരു കുഞ്ഞാച്ചി എന്നാണ്. ഇവർക്ക് ഒൻപതു മക്കൾ ഉണ്ടായിരുന്നു. ഇദ്ദേഹം ശെമ്മാശനായിരിക്കുന്ന കാലത്താണ് പുലിക്കോട്ടു കുടുംബത്തിലെ ഒന്നാമത്തെ മെത്രാനായിരുന്ന മാർ ദീവന്നാസ്യോസ് യൗസേഫ് (അന്ന് അദ്ദേഹം ഇട്ടൂപ്പു റമ്പാൻ ആയിരുന്നു) കോട്ടയത്തുവന്നു (പഴയ) സിമ്മനാരി സ്ഥാപിച്ചത്. 1815 മാർച്ചു മാസത്തിൽ സിമ്മനാരിയിൽ ആദ്യമായി വൈദീകപഠനം ആരംഭിച്ചപ്പോൾ പീലിപ്പോസ് ശെമ്മാശൻ ആദ്യവിദ്യാർത്ഥികളിൽ ഒരാളായി ചേർന്നു പഠിച്ച് പ്രശസ്ത വിജയം കരസ്ഥമാക്കി. പഴയ സിമ്മനാരി എന്നു അറിയപ്പെടുന്ന ഈ സിമ്മനാരിയുടെ സ്ഥാപകൻ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് രണ്ടാമൻ 1816-ൽ കാലം ചെയ്യുകയും സിമ്മനാരിയിൽ കബറടക്കപ്പെടുകയും ചെയ്തു. വളരെ മതിപ്പുണ്ടായിരുന്ന ഇദ്ദേഹത്തെക്കുറിച്ചു പീലിപ്പോസ് ശെമ്മാശൻ ഇപ്രകാരം രേഖപ്പെടുത്തിയിട്ടുണ്ട്:- 'ഇദ്ദേഹം 40 സംവത്സരത്തോളം ചോറ്, നെയ്യ്, പാൽ, മത്സ്യമാംസം മുതലായതു ഭക്ഷിക്കാതെ ഫലമൂലാദികൾ ഭക്ഷിച്ചുവന്നു' എന്ന്. അടുത്ത മെത്രാനായി വാഴിക്കപ്പെട്ടത് പുന്നത്ര മാർ ദീവന്നാസ്യോസ് മൂന്നാമൻ (1817-1825) ആയിരുന്നു. സുറി

യാനി ഭാഷ, വേദശാസ്ത്രം തുടങ്ങിയവയിലെല്ലാം അസാമാന്യപാണ്ഡിത്യം നേടിയിരുന്ന ഇടവഴിക്കൽ പീലിപ്പോസ് ശെമ്മാശൻ താമസിയാതെ കശീശാപട്ടം ഏൽക്കുകയും ചെയ്തു.

## സി.എം.എസ്. മിഷ്യനറിമാർ പഴയ സിമ്മനാരിയിൽ

പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് രണ്ടാമനെ ബ്രിട്ടീഷ് റസിഡണ്ടായിരുന്ന കർണ്ണൻ മണ്രോ കൊല്ലത്തു വിളിച്ചു വരുത്തി തോമസ് നോർട്ടൻ എന്ന മിഷ്യനറി പാദ്രിയെകൂടി സിമ്മനാരിയിൽ താമസിപ്പിക്കണമെന്ന് ആവശ്യപ്പെട്ടു. മെത്രാപ്പോലീത്തായൊടൊപ്പം രണ്ടു കശീശന്മാരും ഇടവഴിക്കൽ പീലിപ്പോസ് ശെമ്മാശനും പോയിരുന്നു. മണ്രോയോടു അനുകൂല മറുപടി പറയാതെ മെത്രാപ്പോലീത്താ മടങ്ങി പോരുംവഴി കൂടെ ഉണ്ടായിരുന്നവരോടായി "കോഴിക്കുഞ്ഞിനെ കണ്ട ആനറാഞ്ചനെപ്പോലെ സുറിയാനിക്കാരായ നമ്മളുടെ മേൽ ഇംഗ്ലീഷുകാർ മനസ്സു വച്ചിരിക്കുന്നു", "ദൈവം രക്ഷിക്കട്ടെ" എന്ന് അദ്ദേഹം പറയുകയും ചെയ്തു. ഇദ്ദേഹത്തിന്റെ കാലശേഷം; സുറിയാനിസഭയുടെ സ്നേഹിതന്മാരും ഗുണകാംക്ഷികളുമെന്ന ഭാവേന ബ്രിട്ടീഷ് മിഷ്യനറിമാർ പഴയ സിമ്മനാരിയിൽ താമസിച്ചുകൊണ്ട് 1817 മുതൽ ഇംഗ്ലീഷ് ഭാഷ പഠിപ്പിച്ചുതുടങ്ങി. സുറിയാനിക്കാരിൽ അനേകർക്ക് ഇവർ മൂലം ഇംഗ്ലീഷ് ഭാഷാ പരിജ്ഞാനവും ഉദ്യോഗങ്ങളും ലഭിക്കുവാൻ ഇടയായി എന്നതു നിസ്സാരകാര്യമല്ല. എന്നാൽ മിഷ്യനറിമാരുടെ ലക്ഷ്യം മറ്റൊന്നായിരുന്നു എന്ന് ഏറെ താമസിയാതെ വെളിപ്പെട്ടു തുടങ്ങി. സുറിയാനിസഭയുടെ വിശ്വാസാചാരങ്ങൾ മിക്കതും മൂഢതകളാണെന്നു സിമ്മനാരിയിൽ ശെമ്മാശന്മാരെ അവർ പഠിപ്പിക്കുവാനും, പള്ളികൾ തോറും കയറിയിറങ്ങി പ്രസംഗിക്കുവാനും തുടങ്ങി. ഇതു തടയുന്നതിൽ നിസ്സഹായനായി തീർന്ന പുന്നത്ര മാർ ദീവന്നാസ്യോസ്-III എല്ലാ വിവരങ്ങളും എഴുതി എത്രയും വേഗം ഒരു മെത്രാനെ അയച്ചുതരണമെന്നു അപേക്ഷിച്ചുകൊണ്ട് വി. അന്ത്യോഖ്യാ പാത്രിയർക്കീസ് ബാവായ്ക്ക് കത്തുകൾ അയച്ചു. കത്തുകൾ ലഭിച്ചപ്പോൾ മാർ അത്താനാസ്യോസ് അബ്ദംശീഹ് മെത്രാപ്പോലീത്തായെ വി. പാത്രിയർക്കീസ് അയച്ചുതരുകയും 1825-ൽ അദ്ദേഹം കൊച്ചിയിൽ എത്തിച്ചേരുകയും ചെയ്തു. അദ്ദേഹം എത്തുന്നതിനു അല്പം മുമ്പായി പുന്നത്ര മാർ ദീവന്നാസ്യോസ്-III കാലം ചെയ്തു കോട്ടയം ചെറിയപള്ളിയിൽ കബറടക്കി. ഇടവഴിക്കൽ പീലിപ്പോസ് കശീശാ കൊച്ചിയിൽ എത്തി മാർ അത്താനാസ്യോസിനെ ബോട്ടിൽ കോട്ടയത്തു വലിയപള്ളിയിൽ കൊണ്ടുവരുകയും പിന്നീടു ചെറിയപള്ളിയിൽ താമസിപ്പിക്കുകയും ചെയ്തു. ഇദ്ദേഹം മലങ്കരയിൽ എത്തുന്നതിനുമുമ്പായി ചേപ്പാട്ടു മാർ ദീവന്നാസ്യോസ് നാലാമനെ (1825-1855) അടുത്ത മെത്രാനായി വാഴിച്ചിരുന്നു.

## മാർ അത്താനാസ്യോസിന്റെ നാടുകടത്തൽ

ബെഞ്ചമിൻ ബെയ്‌ലി, ജോസഫ് ഫെൻ, ഹെൻറിബേക്കർ, 1833-ൽ വന്ന ജോസഫ് പീറ്റ് എന്നിവരായിരുന്നു സിമ്മനാരിയിൽ താമസിച്ചു പഠിപ്പിച്ചുവന്ന പ്രോട്ടസ്റ്റന്റ് മിഷ്യനറിമാർ. മാർ അത്താനാസ്യോസ് അബ്ദംശീഹിന്റെ ഇവിടുത്തെ സാന്നിദ്ധ്യം മിഷ്യനറിമാരുടെ അതിരുവിട്ടുള്ള പ്രവർത്തനങ്ങൾക്കു തടസ്സമായി

തീരുകയാൽ അവരുടെ പ്രേരണമൂലം തിരുവിതാംകൂർ ദിവാൻ 1827-ൽ അദ്ദേഹത്തെ നാടുകടത്തി. ദിവാന്റെ ന്യായരഹിതനടപടിയെ എതിർത്ത ഇടവഴിക്കൽ പീലിപ്പോസ് കശീശാ, കോനാട്ടു അബ്രഹാം മൽപ്പാൻ, പാലക്കുന്നത്തു അബ്രഹാം മൽപ്പാൻ (ഇദ്ദേഹം പിന്നീടു മിഷ്യനറിമാരോടു ചേർന്നു) തുടങ്ങി ഏതാനും പട്ടക്കാരെ തടവിൽ പാർപ്പിക്കുകയും ചെയ്തു. 'മലങ്കരസഭ സന്ദർശിച്ചു ഭരിച്ച ശീമക്കാരായ പിതാക്കന്മാർ' എന്ന ഗ്രന്ഥം പേജ് 76-ൽ വന്ദ്യപൗലൂസ് അപ്രേം റമ്പാൻ (പിന്നീടു ബെയ്റൂട്ടിലെ മാർ അത്താനാസ്യോസ്) ഈ സംഭവത്തെക്കുറിച്ചു രേഖപ്പെടുത്തിയിരിക്കുന്നത്:- "ദിവാൻ കോട്ടയത്തു വന്നു........ പോലീസിനെ അയച്ചു കോട്ടയം വലിയപള്ളി വികാരിയും മോർ അത്താനാസ്യോസിന്റെ ദ്വിഭാഷിയുമായ ഇടവഴിക്കൽ പീലിപ്പോസ് കശീശായേയും ചെറിയപള്ളി വികാരിയായ ഗീവറുഗീസ് കശീശായേയും പിടിച്ചു ജയിലിൽ ഇട്ടു കഠിനമായി പ്രഹരിക്കുകയും ചെയ്തു" എന്നാണ്. താൻ പത്തുമാസം തടവിൽ കിടന്നു എന്നും 540 കലി പണം പിഴ അടച്ചു എന്നും പീലിപ്പോസ് കശീശാ രേഖപ്പെടുത്തിയിട്ടുണ്ട്. മാർ അത്താനാസ്യോസിനെ സ്വീകരിക്കുന്നവർ ഗവർമ്മെന്റ് കോപത്തിനു വിധേയരാകുമെന്നുള്ള ദിവാന്റെ ഉത്തരവു ലംഘിച്ചു എന്നുള്ളതായിരുന്നു ഇവരുടെ പേരിൽ ഉണ്ടായിരുന്ന കുറ്റം.

1833-ൽ ജോസഫ് പീറ്റ് സായ്പ് പഴയ സിമ്മനാരിയിൽ താമസിച്ചുവരുമ്പോൾ ഒരു ഞായറാഴ്ച ചേപ്പാട്ടു മാർ ദീവന്നാസ്യോസിന്റെ പ്രത്യേക സൂക്ഷിപ്പിൻ ഇരുന്ന ബെസ്ഗാസാ മുറി കുത്തി തുറന്നു അതിൽ ഉണ്ടായിരുന്ന ആധാരങ്ങളും മറ്റു വിലപിടിപ്പുള്ള വസ്തുക്കളും സായ്പ് എടുത്തുകൊണ്ടുപോയി. അപ്പോൾ മാർ ദീവന്നാസ്യോസ് അടുത്തുള്ള ചെറിയപള്ളിയിൽ ആയിരുന്നു. 1834-ൽ മറ്റൊരു പാദ്രി വന്നു ഇംഗ്ലീഷ് വേദത്തിൽ ചേരാൻ മനസ്സില്ലാതിരുന്ന ശെമ്മാശന്മാരെയും കോനാട്ടു മൽപ്പാനേയും സിമ്മനാരിയിൽ നിന്നു പറഞ്ഞയച്ചശേഷം പാലക്കുന്നത്തു അബ്രഹാം മൽപ്പാനെ വരുത്തി ചില ശെമ്മാശന്മാരെ സുറിയാനി സഭാവിശ്വാസത്തിനെതിരായി പഠിപ്പിച്ചുവരുകയും ചെയ്തു. ഇങ്ങനെ ഇരിക്കെ കൽക്കട്ടാ (കോൽക്കത്താ) ബിഷപ്പ് ദാനിയേൽ വിത്സൻ 1835-ൽ കോട്ടയത്തു വരുകയും ആറുകൂട്ടം കാര്യങ്ങൾ വ്യത്യാസപ്പെടുത്തി നടപ്പാക്കണമെന്ന് മാർ ദീവന്നാസ്യോസിനോട് ആവശ്യപ്പെടുകയും ചെയ്തു. അവ ഉടൻ നടപ്പാക്കണമെന്ന് ബ്രിട്ടീഷ് റസിഡണ്ടും നിർബന്ധിച്ചു പറഞ്ഞു. സുറിയാനി സഭാവിശ്വാസങ്ങളിലും ഭരണക്രമങ്ങളിലും മാറ്റം വരുത്തുവാൻ മാർ ദീവന്നാസ്യോസിന് അശേഷം താല്പര്യമില്ലായിരുന്നെങ്കിലും മിഷ്യനറിമാരുടെ സമ്മർദ്ദം മൂലം സുറിയാനി പള്ളിക്കാരുടെ ഒരു യോഗം മാവേലിക്കരയിൽ കൂടത്തക്കവണ്ണം അദ്ദേഹം കല്പന അയച്ചു.

## മാവേലിക്കര സുന്നഹദോസ് (1836)

കല്പനപ്രകാരം ഭൂരിഭാഗം പള്ളി പ്രതിപുരുഷന്മാരും 1836 ജനുവരിയിൽ മാവേലിക്കരെ കൂടി. തെക്കൻ ദിക്കിൽ നിന്നും വന്നവർ വിത്സൻ ബിഷപ്പിനോടു അനുകൂലഭാവം കാണിച്ചിരുന്നു. എന്നാൽ വടക്കുള്ളവരും കോനാട്ടു അബ്രഹാം മൽപ്പാനും ഇടവഴിക്കൽ പീലിപ്പോസ് കശീശായും ബിഷപ്പിന്റെ ആവശ്യങ്ങളെ പ്രതികൂലിച്ചുകൊണ്ട് അവർ ഒരു ഉടമ്പടി എഴുതിയുണ്ടാക്കി. എല്ലാവരും അതിൽ

പ്പെവച്ചു (ശീമക്കാരായ പിതാക്കന്മാർ, പേജ് 80, 81). "മാവേലിക്കര പടിയോല" എന്നറിയപ്പെടുന്ന ഈ ഉടമ്പടി എഴുതി പ്രത്യേകിച്ചും തെക്കുനിന്നുള്ളവരെ ക്കൊണ്ട് ഒപ്പിടുവിക്കുവാൻ പീലിപ്പോസ് കശീശായ്ക്കും കോനാട്ടു മൽപ്പാനും കാര്യമായ ശ്രമം വേണ്ടിവന്നു. ദീർഘമായ പടിയോലയിൽ നിന്നും ആദ്യത്തേതും അവസാനത്തേതുമായ ഭാഗങ്ങൾ താഴെ കുറിക്കുന്നു. ആദ്യഭാഗം:-

"ബാവായും പുത്രനും റൂഹാദക്കുദിശായുമായ പട്ടാങ്ങപെട്ട ഒരുവൻ തമ്പുരാന്റെ തിരുനാമത്താലെ പള്ളികൾ അവയൊക്കെയുടെയും മാതാവായ അന്ത്യോഖ്യായുടെ പത്രോസിനടുത്ത സിംഹാസനത്തിൽ മുഷ്ക്കരപ്പെട്ടിരിക്കുന്ന ബാവാന്മാരുടെ ബാവായും തലവരുടെ തലവനുമായ മാർ ഇഗ്നാത്തിയോസ് പാത്രിയർക്കീസിന്റെ കൈവാഴ്ചക്കീഴു"ള്ളവരാണ് മലങ്കരയിലെ സൂറിയാനിക്കാരായ തങ്ങൾ. (പ്രഖ്യാപനം)

അവസാനഭാഗം:- "എന്നേക്കും ഭാഗ്യം നിറയപ്പെട്ടവളും ശുദ്ധമാകപ്പെട്ടവളും വാഴ്ത്തപ്പെട്ടവളുമായ തമ്പുരാനെ പെറ്റ അമ്മയുടെ നമസ്ക്കാരത്താലെയും ശുദ്ധമാകപ്പെട്ടവരൊക്കെയുടെയും നമസ്ക്കാരങ്ങളാലെയും നാം രക്ഷപെടേണ്ടുന്നതിനു സ്തുതി ചൊവ്വാകപ്പെട്ട യാക്കോബായ സൂറിയാനിക്കാററുടെ പഠിത്വത്തിലും ക്രമവിശ്വാസത്തിലും അല്ലാതെ വേറെ യാതൊരു പഠിത്വവും ക്രമവിശ്വാസവും നമ്മൾ അനുസരിച്ചു കൈക്കൊള്ളുന്നതല്ല. ഇവമെൽ ബാവായും പുത്രനും റൂഹാദക്കുദിശായും സാക്ഷി-ആമ്മീൻ." (1836) 1011 മകരമാസം 5-ാം തീയതി എഴുതിയത്.

മേൽ ഉദ്ധരണിയിൽ നിന്നും; വി. അന്ത്യോഖ്യാ സിംഹാസനത്തോടും അതിൽ വാണു വരുന്ന പിതാക്കന്മാരുടെ പിതാവായ വി. പാത്രിയർക്കീസ് ബാവാന്മാരോടും, സുറിയാനി യാക്കോബായ സഭയുടെ വിശ്വാസത്തോടും നമ്മുടെ പൂർവിക പിതാക്കന്മാർക്കുള്ള തീഷ്ണതയേറിയ വിശ്വാസത്തെ എത്ര ദൃഢമായിട്ടാണ് ത്രിത്വനാമത്തിൽ പ്രഖ്യാപിച്ചിട്ടുള്ളത്. അവരുടെ ഈ വിശ്വാസത്തിൽ സ്ഥിരപ്പെട്ടിരിപ്പാൻ പിൻതലമുറ ബാദ്ധ്യസ്ഥരത്രെ.

വിത്സൻ ബിഷപ്പിന്റെ ആവശ്യങ്ങളെല്ലാം തള്ളിക്കളഞ്ഞുകൊണ്ടുള്ള മാവേലിക്കര യോഗനിശ്ചയങ്ങൾ മിഷ്യനറിമാരെ കുപിതരാക്കി തീർത്തു. കുർബാന തക്സാ തിരുത്തുവാൻ നാലു പട്ടക്കാരെ ശമ്പളത്തിൽ അവർ നിയമിച്ചു. മിഷ്യനറിമാർ കണ്ട തെറ്റുകൾ ഇവയാണ്:- "മരിച്ചവർക്കുവേണ്ടിയുള്ള പ്രാർത്ഥന, പരിശുദ്ധന്മാരോടുള്ള അപേക്ഷ, കുർബാന ബലിയാണെന്നുള്ള വിശ്വാസം, അതു ശരീരരക്തങ്ങളാണെന്നുള്ള വിശ്വാസം, യോജിപ്പിച്ചു കുർബാന ഒന്നായി കൊടുക്കുന്ന നടപ്പ്." (ഇടവകപത്രിക 1902; ലക്കം 7; പേജ് 123). ഈ പറഞ്ഞവയെല്ലാം നീക്കം ചെയ്തു തിരുത്തി ഉണ്ടാക്കിയ തക്സാ വച്ച് 1837-ൽ പാലക്കുന്നത്തു അബ്രഹാം മൽപ്പാൻ ആദ്യമായി പള്ളത്തു ഒരു പള്ളിയിലും, കൊല്ലാട്ടു ഒരു പള്ളിയിലും കുർബാന ചൊല്ലി. ഈ രണ്ടു പള്ളികളിലും മിഷ്യൻ പാദ്രിമാരും കൈതയിൽ ഗീവറുഗീസ് കത്തനാർ മുതലായ ചില കത്തനാരന്മാരും കുർബാനയിൽ സംബന്ധിച്ചിരുന്നു. ഇപ്രകാരം വെട്ടി തിരുത്തി ചൊല്ലിയ കുർബാനയെ 'അരകുർബാന' എന്നു പരക്കെ പറഞ്ഞു വന്നിരുന്നു. മിഷ്യനറിമാരോടു ആദ്യം ചേർന്ന 12 സുറിയാനി പട്ടക്കാരുടെ പേരുകൾ 'മലയാളമിത്രം' മാസികയിൽ (1892; വാല്യം-2; ലക്കം-1; പേജ് 7, 8) അവർ കൊടുത്തിട്ടുണ്ട്. അവരിൽ ഒരാൾ

കല്ലിശ്ശേരിൽ ചെമ്പകശേരിൽ ഉണ്ണിട്ടൻ കത്തനാരാണ്. പ്രോട്ടസ്റ്റന്റ് മിഷ്യനറിമാർ സുറിയാനിക്കാരിൽ നിന്നും (proselyte) ചേർത്തവരെ കൂട്ടി ആംഗ്ലിക്കൻസഭയും (C.M.S.) ആരംഭിച്ചു. അതിനും പുറമെ; സുറിയാനി സഭയ്ക്കുള്ളിൽ അവരുടെ ഉപദേശങ്ങളെ അനുകൂലിക്കുന്ന ഒരു വിഭാഗത്തെ (നവീകരണകക്ഷി) വളർത്തിക്കൊണ്ടു വരുകയും ചെയ്തു.

മലങ്കര യാക്കോബായ സുറിയാനി അസോസിയേഷൻ സെക്രട്ടറി ഇടവഴിക്കൽ ഇ.എം. ഫിലിപ്പ് മദ്രാസിലുള്ള (ചെന്നൈ) സി. എം. എസ്. കറസ്പോണ്ടിങ്ങ് കമ്മറ്റി സെക്രട്ടറിക്ക് 16-7-1902-ൽ അയച്ച കത്തിൽ നിന്നും സുറിയാനി സഭാവിശ്വാസത്തോടുള്ള മിഷ്യനറിമാരുടെ മനോഭാവം എങ്ങനെയുള്ളതായിരുന്നു എന്നു വ്യക്തമാക്കുന്നുണ്ട്. അതിൽ 17-ാം നമ്പരായി പറഞ്ഞിരിക്കുന്നതിന്റെ ചുരുക്കം ഇപ്രകാരമാണ്:- മിഷ്യനറിമാർ സുറിയാനി സഭയെ പുച്ഛിക്കുകയും നിന്ദിക്കുകയും ചെയ്തുകൊണ്ടിരുന്നു. സുറിയാനി കുർബാന കാണുന്ന വകയ്ക്ക് താൻ ജനങ്ങളെ ശിക്ഷിച്ചു എന്നും ഒരു അദ്ധ്യാപകനെ ജോലിയിൽ നിന്നും പിരിച്ചുവിട്ടു എന്നും ബേക്കർ സായ്പ് എഴുതിയിരിക്കുന്നു. സുറിയാനി കുർബാനയെക്കുറിച്ചു ഏറ്റവും നികൃഷ്ടമായ കോമാളിത്തരം എന്നാണ് മറ്റൊരു മിഷ്യനറി എഴുതിയിരിക്കുന്നത്. വേറൊരു പാദ്രി കുർബാന കാണുവാൻ ഇടവന്നു പോയല്ലൊ എന്നു പറഞ്ഞു വ്യസനിക്കയും, കുർബാനയെക്കുറിച്ചു ഒരു കത്തനാർ ഒരു മണിക്കൂർ മുഴുവൻ ബലിപീഠത്തിൻ മുമ്പാകെ ഗോഷ്ടി കാണിച്ചു എന്നു പ്രസ്താവിക്കയും ചെയ്തിരിക്കുന്നു.(ലെറ്റർ; പേജ് 9).

## ഒരു താരതമ്യപഠനം

16-ാം നൂറ്റാണ്ടിൽ വന്ന പോർട്ടുഗീസുകാരനായ റോമൻ കത്തോലിക്കാമെത്രാൻ മെനസീസും; 19-ാം നൂറ്റാണ്ടിൽ വന്ന ഇംഗ്ലീഷ് പ്രോട്ടസ്റ്റന്റ് മിഷ്യനറിമാരും സുറിയാനിക്കാരുടെ ഇടയിൽ നടത്തിയ ദ്രോഹപ്രവൃത്തികളെ താഴെപ്പറയും പ്രകാരം താരതമ്യപ്പെടുത്തി കാണുന്നു:-

"മിഷ്യനറിമാരുടെയും റോമാസഭാദ്ധ്യന്മാരുടെയും ഉദ്ദേശങ്ങൾ ഒന്നായിരുന്നു എന്നു സ്പഷ്ടമാണ്. സുറിയാനിക്കാരെ തട്ടിയെടുത്തു സഭയുണ്ടാക്കണമെന്നുള്ളതു തന്നെ രണ്ടു കൂട്ടരുടേയും ഉദ്ദേശം. മതസ്വാതന്ത്ര്യമെന്ന പദം യൂറോപ്പിലെ നവീകരണക്കാർ പോലും കേട്ടിട്ടില്ലാതിരുന്ന 16-ാം നൂറ്റാണ്ടിലായിരുന്നു ഈ മിഷ്യനറിമാരുടെ വരവെങ്കിൽ ഇവർ മെനസീസിന്റെ പ്രവൃത്തിയെ അനുകരിക്കുവാൻ മടിയ്ക്കയില്ലായിരുന്നുയെന്നും, അപ്രകാരം തന്നെ മെനസീസ് 19-ാം നൂറ്റാണ്ടിൽ ജീവിച്ച ഒരു മനുഷ്യനായിരുന്നെങ്കിൽ അദ്ദേഹം പണ്ടു ചെയ്ത ക്രൂരതകൾ ഒന്നും ചെയ്യുകയില്ലായിരുന്നു എന്നു ന്യായമായി ഊഹിക്കപ്പെടാം. എന്നാൽ മിഷ്യനറിമാർ ഇങ്ങനെ പ്രവൃത്തിച്ചതു സുറിയാനി സഭയിലെ മൂഢതകൾ നീക്കി അതിനെ രക്ഷാവഴിയിൽ കൊണ്ടുവരണമെന്നുള്ള ഉത്തമവിശ്വാസത്തിന്മേൽ ആയിരുന്നു എന്നു പറയുമായിരിക്കും. മെനസീസിന്റെ ഉദ്ദേശവും ഇതു തന്നെ ആയിരുന്നു. റോമ്മാസഭയ്ക്കു പുറമേ രക്ഷയില്ലെന്നാണ് അദ്ദേഹത്തിന്റെ വിശ്വാസം. അതിനാൽ സുറിയാനിക്കാരെ രക്ഷയിങ്കലേക്കു കൊണ്ടുവരണമെന്നുള്ള പരമാർത്ഥ ഉദ്ദേശത്തുമ്മെൽ അത്രെ അദ്ദേഹം പ്രവൃത്തിച്ചതെന്നു പറയാം. സുറിയാനിക്കാർക്കു രക്ഷയില്ലെന്നു മിഷ്യനറിമാർ പറകയില്ല. ആ

സ്ഥിതിക്കു ഇവർ തമ്മിൽ കുറേക്കൂടെ ഉത്തമവിശ്വാസി മെനസീസായിരുന്നു എന്നു വേണം പറവാൻ.'' (ഇടവക പത്രിക. വാല്യം 11; ലക്കം 7; പേജ് 124,125).

## മത്യൂസ് അത്താനാസ്യോസ് (1842–1877)

മിഷ്യനറിമാരോടു ചേർന്നു നടന്നു വരികയാൽ പാലക്കുന്നത്തു അബ്രഹാം മൽപ്പാനെയും അദ്ദേഹത്തിന്റെ സഹോദരപുത്രനായ മത്തായി ശെമ്മാശനേയും (പിന്നീട് മത്യൂസ് അത്താനാസ്യോസ്) ചേപ്പാട്ടു മാർ ദീവന്നാസ്യോസ് IV മുടക്കിയിരുന്നു. അതിനെ തുടർന്നു മദ്രാസിൽ (ചെന്നൈ) ഉള്ള ഒരു പ്രോട്ട സ്റ്റന്റ് കോളേജിൽ ചേർന്നു കുറച്ചു നാൾ പഠിച്ചശേഷം, മത്യൂസ് ശെമ്മാശൻ എന്ന പേരിൽ മർദ്ദീനിലുള്ള പാത്രിയർക്കാ അരമനയിൽ എത്തി; മെത്രാൻ പട്ട ത്തിനു തന്നെ തിരഞ്ഞെടുത്തയച്ചിരിക്കുന്നതായുള്ള ചില രേഖകൾ സമർപ്പിച്ചു കൊണ്ടു വി. പാത്രിയർക്കീസു ബാവായെ തെറ്റിദ്ധരിപ്പിക്കുവാൻ അദ്ദേഹത്തിനു സാധിച്ചു. ഈ ശെമ്മാശൻ മിഷ്യനറിമാരുടെ വേദത്തിൽ കൂടി നടന്നുവരുന്ന തും, അതിനാൽ മാർ ദീവന്നാസ്യോസ് അദ്ദേഹത്തെ മുടക്കിയിരുന്നതും വി. ഏലിയാസ് രണ്ടാമൻ പാത്രിയർക്കീസ് ബാവാ അറിഞ്ഞിരുന്നില്ല. മലങ്കരയിലേക്കു മെത്രാന്മാരെ അയച്ചു തരണമെന്നപേക്ഷിച്ചുകൊണ്ട് ധാരാളം കത്തുകൾ മലങ്ക രയിൽ നിന്നും വി. പാത്രിയർക്കീസ് ബാവായ്ക്ക് ലഭിച്ചിരുന്ന സന്ദർഭത്തിലുമാ യിരുന്നു ശെമ്മാശൻ അവിടെ ചെന്നത്. പരമാർത്ഥിയായിരുന്ന വി. പാത്രി യർക്കീസ് ബാവാ ഇദ്ദേഹത്തെ മത്യൂസ് അത്താനാസ്യോസ് എന്ന പേരിൽ മെത്രാ നായി വാഴിക്കുകയും 1843-ൽ അദ്ദേഹം കൊച്ചിയിൽ എത്തുകയും ചെയ്തു. ഇദ്ദേഹത്തിന്റെ മെത്രാൻ വാഴ്ച തർക്കവിഷയമായി തീരുകയാൽ ഇവിടെ നിന്നും അനേകം പരാതികൾ വി. പാത്രിയർക്കീസ് ബാവായ്ക്കു അയച്ചുകൊടുത്തിരു ന്നു. അനേകരുടേയും പരാതികൾ ലഭിച്ചപ്പോൾ വി. ബാവാ ധർമ്മസങ്കടത്തിലാ യി തീർന്നു. പരാതികളെക്കുറിച്ച് വിശദമായി അന്വേഷിച്ച് അവ ശരിയാണെന്നു ബോദ്ധ്യമായാൽ അത്താനാസ്യോസിനെ മുടക്കുവാൻ ആവശ്യമായ മുടക്കു കല്പ നയും കൊടുത്ത് തൂറബ്ദീൻകാരൻ മാർ കൂറീലോസ് യൂയാക്കീം മെത്രാപ്പോ ലീത്തായെ വി. ഏലിയാസ് ദ്വിതീയൻ പാത്രിയർക്കീസ് മലങ്കരയിലേക്കയച്ചു,

## മാർ കൂറീലോസ് യൂയാക്കിം (1846–1874)

മാർ കൂറീലോസ് യൂയാക്കീം മെത്രാപ്പോലീത്താ 1846-ൽ കൊച്ചിയിൽ എത്തിച്ചേർന്നു. ചേപ്പാട്ടു മാർ ദീവന്നാസ്യോസ്, മാർ കൂറീലോസ് യൂയാക്കീ മിന് ഭരണം ഒഴിഞ്ഞു കൊടുത്തു. മത്യൂസ് അത്താനാസ്യോസിന്റെ പേരിലുള്ള പരാതികളെക്കുറിച്ചു വേണ്ടത്ര അന്വേഷണങ്ങളെല്ലാം നടത്തി ശരിയാണെന്നു ബോദ്ധ്യപ്പെടുകയാൽ, പി. പാത്രിയർക്കീസ് ബാവാ മത്യൂസ് അത്താനാസ്യോ സിനെ മുടക്കിക്കൊണ്ടുള്ള കല്പന മാർ കൂറീലോസ് യൂയാക്കീം പ്രസിദ്ധപ്പെടു ത്തുകയും ചെയ്തു. മുടക്കി, സ്ഥാനത്തു നിന്നു നീക്കം ചെയ്തിട്ടുള്ള മത്യൂസ് അത്താനാസ്യോസിനു പകരം സുറിയാനിക്കാരുടെ മെത്രാനായി, തന്നെയാണ് (മാർ കൂറീലോസ്) വി. പാത്രിയർക്കീസ് ബാവാ കല്പന മൂലം നിയമിച്ചിട്ടുള്ള തെന്നും, അതിനാൽ തൽസ്ഥാനത്തു തന്നെ അംഗീകരിച്ച് ഉത്തരവുണ്ടാക ണമെന്നു അപേക്ഷിച്ചും മാർ കൂറിലോസ് യൂയാക്കീം തിരുവിതാംകൂറിലേയും

കൊച്ചിയിലേയും സർക്കാരുകൾക്കും ബ്രിട്ടീഷ് റസിഡണ്ടിനും അപേക്ഷകൾ അയച്ചുകൊടുത്തു. ഇക്കാര്യം തീരുമാനിക്കാനായി 1848 മീനമാസത്തിൽ കൊല്ലത്ത് ഒരു കമ്മിറ്റി ദിവാൻ വിളിച്ചുകൂട്ടി. ഇരുകക്ഷികളും കമ്മറ്റിയിൽ സംബന്ധിച്ചിരുന്നു. മാർ കൂറീലോസിനോടൊപ്പം പ്രധാനമായും ഉണ്ടായിരുന്നത് ഇടവഴിക്കൽ പീലിപ്പോസ് കശീശായായിരുന്നു. റസിഡണ്ടും, കമ്മറ്റിക്കാരും മത്യൂസ് അത്താനാസ്യോസിന്റെ പക്ഷക്കാരായി കാണപ്പെട്ടു. മാർ കൂറീലോസ് ഹാജരാക്കിയ രേഖകളെല്ലാം വ്യാജങ്ങളാണെന്നു പറഞ്ഞ് അവർ നിരസിക്കുകയാണ് ചെയ്തത്. ശക്തമായ വാദപ്രതിവാദങ്ങൾക്കിടയിൽ കമ്മറ്റിയിൽ നിന്നും പീലിപ്പോസ് കശീശായെ പുറത്താക്കുക പോലും ചെയ്തു. ഭാഷ വശമില്ലാതിരുന്ന മാർ കൂറീലോസിനുവേണ്ടി സംസാരിക്കുവാൻ പീലിപ്പോസ് കശീശായെ വീണ്ടും വിളിപ്പിക്കുകയും ചെയ്തു. ഒടുവിൽ കമ്മറ്റിക്കാർ മാർ കൂറീലോസിന്റെ വാദങ്ങളെല്ലാം തള്ളിക്കൊണ്ട് മത്യൂസ് അത്തനാസ്യോസിനു അനുകൂലമായി വിധിക്കുകയും ചെയ്തു.

1847-ൽ വി. ഏലിയാസ് ദ്വിതീയൻ പാത്രിയക്കീസ് ബാവാ കാലം ചെയ്യുകയാൽ ആ വർഷം തന്നെ വി. അന്ത്യോഖ്യാ പാത്രിയർക്കീസായി യാക്കൂബ് ദ്വിതീയനെ അവരോധിക്കുകയും ചെയ്തു. ഇദ്ദേഹം, മാർ കൂറീലോസിനു സഹായിയായി, തൂറബ്ദീൻകാരനായ മാർ അത്താനാസ്യോസ് സ്തേപ്പാനോസ് മെത്രാപ്പോലീത്തായെ 1849-ൽ മലങ്കരയിലേക്കയച്ചു. ഈ പുതിയ മെത്രാപ്പോലീത്തായും ഗവർമ്മെന്റിൽ പല അപേക്ഷകളും കൊടുത്തു ശ്രമിച്ചിട്ടും ഫലമില്ലാതെ വരികയാൽ അദ്ദേഹം ചെന്നൈയിൽ (മദ്രാസ്) ചെന്നു ഗവർണ്ണർക്കു പരാതി കൊടുത്തു. അവിടെ നിന്നും അദ്ദേഹം ഇടവഴിക്കൽ പീലിപ്പോസ് കശീശായ്ക്കയച്ച ഒരു മറുപടി കത്തിൽ മദ്രാസിൽ അദ്ദേഹം അനുഭവിക്കുന്ന ബുദ്ധിമുട്ടുകളെക്കുറിച്ചു പറയുന്നുണ്ട്. (ശ്രീമക്കാരായ പിതാക്കന്മാർ, പേജ് 90). അദ്ദേഹത്തോടൊപ്പം യൗസേഫ് എന്ന ഒരു കശീശായും പോയിട്ടുണ്ടായിരുന്നു. ഒരു വർഷത്തോളം അവിടെ താമസിച്ചു പരിശ്രമിച്ചിട്ടും യാതൊരു പ്രയോജനവും ലഭിക്കാതെ അവർ മടങ്ങി പോന്നു. റസിഡണ്ടും ബ്രിട്ടീഷ് മിഷ്യനറിമാരും മത്യൂസ് അത്താനാസ്യോസിന്റെ ഉറ്റമിത്രങ്ങളും സഹായികളുമായിരുന്നതിനാൽ മാർ കൂറിലോസ് യൂയാക്കീമിനു സർക്കാരിൽ നിന്നും യാതൊരു നീതിയും ലഭിക്കുമായിരുന്നില്ല.

ബ്രിട്ടീഷ് റസിഡണ്ട് വില്യംകല്ലന്റെ പ്രേരണയാൽ 1852-ൽ 249-ാം നമ്പരായി തിരുവിതാംകൂർ മഹാരാജാവ് പുറപ്പെടുവിച്ച രാജകീയ വിളംബരം മൂലം മത്യൂസ് അത്താനാസ്യോസിനെ മലങ്കര സുറിയാനിക്കാരുടെയെല്ലാം മെത്രാനായി അനുസരിച്ചു കീഴുമര്യാദ പോലെ എല്ലാവരും നടന്നുകൊള്ളണമെന്നു ആജ്ഞാപിച്ചു. ഇതുപോലെ തന്നെ കൊച്ചി മഹാരാജാവും വിളംബരം പുറപ്പെടുവിച്ചു. മാർ കൂറീലോസ് യൂയാക്കീമും മാർ അത്താനാസ്യോസ് സ്തേപ്പാനോസും ഈ രണ്ടു സംസ്ഥാനങ്ങളിലും സഞ്ചരിക്കുന്നതിനെ നിരോധിച്ചുകൊണ്ട് 1912-ാം നമ്പരായി ദിവാൻ കൃഷ്ണരായർ 1852-ൽ ഉത്തരവു പുറപ്പെടുവിക്കുകയാൽ മാർ കൂറീലോസ് ബ്രിട്ടീഷ് കൊച്ചിയിൽ പോയി താമസിക്കുകയും; മാർ അത്താനാസ്യോസ് സ്തേപ്പാനോസ് ലണ്ടനിൽ പോയി കോർട്ട് ഓഫ് ഡയറക്ടേഴ്സിൽ പരാതിപ്പെടുകയും ചെയ്തു. അവിടെ നിന്നുണ്ടായ ഉത്തരവുമൂലം മാർ കൂറീ

ലോസിനു വീണ്ടും സഞ്ചാരസ്വാതന്ത്ര്യം ലഭിക്കുകയും ചെയ്തു. ഭരണം ഒഴിഞ്ഞിരുന്ന മാർ ദീവന്നാസ്യോസ് IV, 1855 ഒക്ടോബർ 9-നു കാലം ചെയ്തു ചേപ്പാട്ടുപള്ളിയിൽ അടക്കപ്പെടുകയും ചെയ്തു.

രാജകീയ വിളംബരത്താൽ അംഗീകരിക്കപ്പെട്ടതോടുകൂടി നവീകരണകക്ഷി തലവനായ മത്യൂസ് അത്താനാസ്യോസ് കൂടുതൽ ശക്തനായി ഭവിച്ചു. തന്നെ അനുസരിക്കാത്തവരെക്കുറിച്ച് റസിഡണ്ടിനേയും ഗവർമ്മെന്റിനേയും അറിയിച്ച് ശിക്ഷിപ്പിക്കുമെന്നു ഭയപ്പെടുത്തിക്കൊണ്ടിരുന്നു. തഹശീൽദാർ മുതലായ ഉദ്യോഗസ്ഥന്മാരും ഇതുപോലെ പറഞ്ഞു ഭയപ്പെടുത്തിവന്നു. ഇടവഴിക്കൽ പീലിപ്പോസ് കശീശായും കോട്ടയം വലിയപള്ളി കൈസ്ഥാനിയും കൂടി 1861/1036 മകരം 27-ന് റസിഡണ്ടിനയച്ച കത്തിൽ "അന്ത്യോഖ്യാ പാത്രിയർക്കീസിനാൽ മെത്രാപ്പോലീത്താസ്ഥാനത്തുനിന്നും നീക്കം ചെയ്യപ്പെട്ടിട്ടുള്ള അത്താനാസ്യോസ് സുറിയാനി വേദമര്യാദയ്ക്കും എല്ലാ ക്രിസ്തീയ മര്യാദയ്ക്കും കീഴുമര്യാദയ്ക്കും വിരുദ്ധമായി പ്രവർത്തിച്ചു വരുന്നതിനാൽ, മാർ കൂറീലോസിനെ അല്ലാതെ, മത്യൂസ് അത്താനാസ്യോസിനെ മെത്രാനായിട്ടു കൈക്കൊൾവാൻ ഞങ്ങൾക്കു മനസ്സും ന്യായവുമില്ലാ" എന്നു തറപ്പിച്ചു പറഞ്ഞിരിക്കുന്നു. രാജകീയ വിളംബരം പ്രാബല്യത്തിലിരിക്കുന്ന കാലത്ത് മത്യൂസ് അത്താനാസ്യോസിനോട് എതിരിടുവാൻ എല്ലാവരും ഭയപ്പെട്ടിരിക്കുമ്പോളാണ് പീലിപ്പോസ് കശീശായും കൈസ്ഥാനിയും കൂടി റസിഡണ്ടിന് ഇപ്രകാരം ധൈര്യപൂർവ്വം എഴുതിയത്. കോട്ടയം ദേവലോകത്തു നിന്നും 'മലങ്കരസഭാ' മാസിക വകയായി 2002-ൽ പ്രസിദ്ധീകരിച്ച 'പരുമല സ്മൃതി' എന്ന ഗ്രന്ഥത്തിൽ നിന്നും (പേജ് 92) "മലങ്കരയിലെങ്ങും അരാജകത്വം നടമാടി. ഈ ഗുരുതരാവസ്ഥയിൽ ആശങ്കാകുലരായിരുന്ന ഒരു വിഭാഗം മലങ്കരസഭയിൽ അന്നുണ്ടായിരുന്നു. ഇടവഴിക്കൽ പീലിപ്പോസ് കത്തനാരായിരുന്നു അവരിൽ പ്രമുഖൻ" എന്നു പറഞ്ഞിരിക്കുന്നു. മാർ കൂറീലോസിനു സഹായിയായിരുന്നു കൊണ്ട് മലങ്കരയിലെ സുറിയാനിക്കാരെ സത്യവിശ്വാസത്തിൽ ഉറപ്പിച്ചു നിർത്തുവാൻ പീലിപ്പോസ് കശീശാ അക്ഷീണം പരിശ്രമിച്ചുകൊണ്ടിരുന്നു. കൂടാതെ സംഭവവികാസങ്ങൾ എല്ലാം വി. പാത്രിയർക്കീസു ബാവായെ കത്തുകൾ മൂലം അറിയിക്കുകയും ചെയ്തിരുന്നു.

## യാക്കോബായ തെക്കുംഭാഗരും നവീകരണകക്ഷികളും

പീലിപ്പോസ് കശീശാ കത്തനാരായ കാലത്ത് യാക്കോബായ തെക്കുംഭാഗർക്ക് കോട്ടയം, കല്ലിശ്ശേരി, റാന്നി എന്നീ മൂന്നു പള്ളികൾ മാത്രമേ ഉണ്ടായിരുന്നുള്ളൂ. അദ്ദേഹത്തിന്റെ ജീവിതാന്ത്യത്തിനുള്ളിൽ നീലംപേരൂർ, വെളിയനാട്, രാമമംഗലം എന്നീ പള്ളികൾ കൂടെ സ്ഥാപിക്കപ്പെട്ടിരുന്നു. ആദ്യത്തെ മൂന്നു പള്ളികളിൽ പ്രത്യേകിച്ചും മത്യൂസ് അത്താനാസ്യോസിനെ അംഗീകരിക്കുന്നവരും നവീകരണകക്ഷിക്കാരുമായ പട്ടക്കാരും അത്മേനികളും ഉണ്ടായിരുന്നു. ചെമ്പകശേരിൽ ഉണ്ണിട്ടൻ കത്തനാരും മകൻ ശെമ്മാശനും 1836-ൽ മിഷ്യനറിമാരുടെ വേദത്തിൽ ചേർന്നു കല്ലിശ്ശേരിൽ പള്ളിയിൽ കലഹങ്ങൾ ഉണ്ടാക്കുകയും മുറിയ്ക്കു മറുതാഴിട്ടു പൂട്ടുകയും മറ്റും ചെയ്തതിനാൽ ആ പള്ളിവികാരിയായി ഇടവഴിക്കൽ പീലിപ്പോസ് കശീശായെ നിയമിച്ചു. പൂട്ടുതുറപ്പിക്കുന്നതിനും അവർ ചെയ്തുകൊണ്ടിരുന്ന അന്യായനടപടികൾക്കും എതിരെ സർക്കാരിലേക്കു പരാ

തികൾ കൊടുത്തു. അതിൽ ഒന്നിന്റെ തല വാചകം ഇപ്രകാരമായിരുന്നു:- "ചെങ്ങന്നൂമണ്ടവത്തു വാതുക്കൽ ചെർന്ന വടക്കെകര പ്രവർത്തിയിൽ ഉമയാറ്റു കരമുറിയിൽ കല്ലൂച്ചേരിൽ പള്ളിയിൽ വിഗാരിയാകുന്ന കൊട്ടയത്തു വല്യപള്ളി യിൽ എടവഴിക്കൽ 39 വയസ്സുള്ള പീലിപ്പോസു കത്തനാരു എഴുതി വച്ചു ബൊധി പ്പിക്കുന്ന സങ്കടവര്യോല" (1016 വൃശ്ചികം 4-ന് എഴുതി.)

ൽപറഞ്ഞ ഉണ്ണിട്ടൻ കത്തനാരുടെ മകൻ ഇട്ടിയവിരാ കത്തനാരു പള്ളിക്ര മങ്ങളും മറ്റും വ്യത്യാസം വരുത്തി നടത്തി വരുകയാൽ ആയതിനു പള്ളികൾക്ക യച്ച ഒരു സർക്കുലർ കത്തിന്റെ ആദ്യഭാഗം ഇതാണ്:- "പണിയപ്പെട്ട പല പള്ളി കൾ മുൻപിനാലെ ഒരു എടവകയായി നടന്നുവരുന്ന കൊട്ടയം-കല്ലൂച്ചേരി-റാ ന്നി-നീലംപേരൂര ഈ പള്ളികൾക്കും ദൈവകൃപയാൽ ഇനിമെൽ സ്ഥാപിക്ക പ്പെടുന്ന പള്ളികൾക്കും ഒരു എടവക പട്ടക്കാരനായി കൊട്ടയത്തു പാർക്കുന്ന എടവഴിക്കൽ പീലിപ്പോസു കത്തനാരു കുറി-മെലെഴുതിയ പള്ളികൾക്കു എട വക പട്ടക്കാറരായി കല്ലൂച്ചേരി-റാന്നി -നീലംപേരൂര-മുതലായ ദിക്കുകളിൽ പാർത്തുവരുന്ന സഹോദരന്മാരായ പട്ടക്കാറരും എണങ്ങരും കൂടെ കണ്ടു-എ ന്നാൽ" (1858/1033 കർക്കടകം 3-ന് എഴുതി). ഈ സർക്കുലർ കത്തിന്റെ തല വാചകത്തിൽ നിന്നും പീലിപ്പോസു കശീശാ തെക്കുംഭാഗ സുറിയാനിക്കാരുടെ വികാരി ജനറാൾ സ്ഥാനം വഹിച്ചിരുന്നു എന്നു കാണാം.

## ഇടവഴിക്കൽ
## പീലിപ്പോസ് കോറെപ്പിസ്ക്കോപ്പ (1832–1875)



ഇദ്ദേഹം പീലിപ്പോസ് കശീശായുടെ നാലാമത്തെ പുത്രനായി 1832-ൽ ജനിച്ചു. കോറി പീലിപ്പോസ് എന്നും കോറി അച്ചൻ എന്നും ഇദ്ദേഹത്തെ സാധാരണ വിളിച്ചു പോന്നു. വലിയപള്ളി മുറിയിലെ മാർബിൾ ശിലയിൽ രണ്ടാമതു പറയുന്ന കോറി പീലിപ്പോസ് ഇദ്ദേഹമാണെന്നു പ്രത്യേകം പറയേണ്ടതില്ലല്ലൊ. 1850-ലെ പെന്തിക്കുസ്തി ദിവസം മുളന്തുരുത്തി പള്ളിയിൽ വെച്ച് മാർ അത്താനാ സ്യോസ് സ്തേപ്പാനോസ് ഇദ്ദേഹത്തിനു ശെമ്മാശുപട്ടം കൊടുത്തു. 1851 ഒക്ടോബർ 5-ന് പഴഞ്ഞിപള്ളിയിൽ വച്ച് മാർ കൂറീലോസ് യൂയാക്കീം ഇദ്ദേഹത്തിനു കോറെപ്പി സ്ക്കോപ്പാ എന്ന കത്തനാരു പട്ടം കൊടുത്തു എന്നാണ് രേഖയിൽ കാണുന്ന ത്. (രണ്ടു സ്ഥാനങ്ങളും ഒരേ ദിവസം കൊടുത്തതുകൊണ്ടായിരിക്കാം ഒന്നായി പറഞ്ഞിട്ടുള്ളത്.) 1852 ജനുവരി 24-നു കോറി പീലിപ്പോസ് പുത്തൻ കുർബാന ചൊല്ലി. ഇദ്ദേഹത്തിന്റെ മൽപ്പാന്മാർ (ഗുരു) മാർ കൂറീലോസ് യൂയാക്കീമും ഊർശ്ലേമിന്റെ മാർ ഗ്രീഗോറിയോസ് അബ്ദുനുഹറോ യും (ഇദ്ദേഹം 1857-ൽ കോട്ടയം വലിയപള്ളിയിൽ കുറേനാൾ താമസിച്ചിരുന്നു) ആയിരുന്നു. ഇവരിൽ നിന്നും സുറിയാനി, വേദശാസ്ത്രം, കാനോനുകൾ മുതലായവയിലെല്ലാം കോറി അച്ചൻ അഗാധജ്ഞാനം സമ്പാദിച്ചിരുന്നു. ഇദ്ദേഹം അവിവാഹിത പട്ടക്കാരൻ ആയിരുന്നു.




## ദുഃഖസംഭവം

മത്ത്യൂസ് അത്താനാസ്യോസിന്റെ നവീകരണ വേദവിപരീതങ്ങളോടു ആദ്യം മുതലേ എതിർത്തുപോന്നവരായിരുന്നു പീലിപ്പോസ് കശീശായും കോറി പീലിപ്പോസും. തന്മൂലം ഇവർ ആ മെത്രാന്റെ കടുത്ത ശത്രുതയ്ക്കു പാത്രവാന്മാരായിത്തീർന്നു. അത്താനാസ്യോസിനെ അനുകൂലിക്കുന്ന ഒരു വൈദീകനും* കുറെ ആളുകളും കോട്ടയം വലിയപള്ളിയിൽ അക്കാലത്തുണ്ടായിരുന്നു. പള്ളി ഹൈക്കലായുടെ മേൽക്കൂട്ട് ജീർണ്ണപ്പെട്ടിരുന്നതിനാൽ അതു പുതുക്കി പണിയേണ്ട ആവശ്യം നേരിട്ടിരുന്നു. 1815-മാണ്ടു മുതൽ പള്ളി മുതൽക്കെട്ടു ഭരിച്ചിരുന്നവരിൽ (പള്ളി പ്രവൃത്തിക്കാരന്മാർ) നിന്നും വളരെ അധികം പണവും നെല്ലും പള്ളിക്കു പിരിഞ്ഞു കിട്ടാനുണ്ടായിരുന്നു. അവയെല്ലാം കൊടുത്തു തീർക്കണമെന്ന് ഈ അച്ചന്മാർ നിർബന്ധിച്ചതിനാൽ കുടിശ്ശികക്കാർ മത്ത്യൂസ് അത്താനാസ്യോസിന്റെ തണലിൽ അഭയം തേടി. കസ് & കോറി അച്ചന്മാരോടു പ്രതികാരത്തിനു അവസരം പാർത്തിരിക്കുകയായിരുന്ന മെത്രാൻ പീലിപ്പോസ് കോറെപ്പിസ്ക്കോപ്പായെ മുടക്കിയതായി പള്ളിക്കു കല്പന അയച്ചു. കോറി അച്ചനാകട്ടെ മാർ കുറീലോസ് യൂയാക്കീമിൽ നിന്നും പട്ടം ഏറ്റ് അദ്ദേഹത്തിന്റെ ആജ്ഞയിൻ കീഴു നടന്നുപോരുന്നതിനാലും; വി. പാത്രിയർക്കീസന്മാരാൽ മഹറം (Anathema) ഏറ്റിട്ടുള്ള മത്ത്യൂസ് അത്താനാസ്യോസിന്റെ മുടക്കിനെ അനുസരിക്കേണ്ട ബാദ്ധ്യത തനിക്കില്ലാത്തതിനാലും ആ മെത്രാന്റെ മുടക്കിനെ കോറി അച്ചൻ നിശ്ശേഷം തള്ളിക്കളഞ്ഞു.

* യൗസേപ്പുകത്തനാർ

1860 ഫെബ്രുവരി 12 ഞായറാഴ്ച വി. കുർബാന അർപ്പിക്കുവാനായി കോട്ടയം വലിയപള്ളി മദ്ബഹായിൽ പീലിപ്പോസ് കോറെപ്പിസ്ക്കോപ്പാ പൂർണ്ണ അംശ വസ്ത്രം ധരിച്ച് ജീവമേശയുടെ മുമ്പാകെ പ്രാർത്ഥിച്ചുനിൽക്കുമ്പോൾ മെത്രാന്റെ കക്ഷികൾ അദ്ദേഹത്തെയും പിതാവായ പീലിപ്പോസ് കശീശായേയും മറ്റു ചില രേയും അതികഠിനമായി ദേഹോപദ്രവമേൽപിച്ച് ബലമായി പള്ളിയിൽ നിന്നും പുറത്താക്കി. അതുമുതൽ കശീശാ ആൻഡ് കോറി പീലിപ്പോസ് അച്ചന്മാർക്ക് വലിയപള്ളിയകത്തു പ്രവേശനമില്ലാതായിതീർന്നു. അതേതുടർന്ന് അവർ പള്ളി യോടു ചേർന്നു തെക്കുവശത്തുള്ള ചമയപ്പുരമുറി നന്നാക്കി തങ്ങളോടു ചേർന്നു നിന്ന ഇടവകാംഗങ്ങളുടെ ആത്മീയാവശ്യങ്ങൾ അവർ നടത്തിക്കൊടുത്തു പോന്നു. നവീകരണമെത്രാന്റെ പാർശ്വവർത്തിയായ പട്ടക്കാരൻ പള്ളിയകത്തും കർമ്മം നടത്തിപ്പോന്നു. ചമയപ്പുര മദ്ബഹായിൽ നിന്നുപോലും കോറി പീലി പ്പോസിനെ പുറത്താക്കുവാൻ വേണ്ടി എതിർകക്ഷികൾ ചമയപ്പുര മുറിയുടെ വാതു ക്കൽ വിറകുതടികൾ കൂട്ടി മാർഗ്ഗതടസ്സങ്ങൾ ഉണ്ടാക്കുകയും ചെയ്തിരുന്നു. പല ക്രിമിനൽ കേസുകളും നടന്നിരുന്നു.

ഇങ്ങനെ ഇരിക്കെ 1863-ൽ 2455-ാം നമ്പരായി ദിവാൻ മാധവരായർ ഒരു സർക്കുലർ ഉത്തരവു പുറപ്പെടുവിച്ചു. മത്യൂസ് അത്താനാസ്യോസിനെ അനുസ രിക്കാത്തവരെ വേണ്ടിവന്നാൽ തടവിൽ പാർപ്പിക്കുന്നതിനുള്ള അധികാരവും ഈ ഉത്തരവുമൂലം എല്ലാ മജിസ്ട്രേട്ടുമാർക്കും കൊടുത്തിരുന്നു. ഈ ഉത്തരവിനെ തിരെ റസിഡണ്ടിനു കൊടുത്ത ഹർജ്ജിയുടെ പകർപ്പ് താഴെ ചേർക്കുന്നു:-

"മഹാരാജമാന്യരാജശ്രീ റസിഡണ്ടു സായ്പ് അവർകളിടെ സമുക്ഷമത്തിൽ ബൊധിപ്പിക്കുന്നതിനു കൊട്ടയം മണ്ടവത്തും വാതുക്കൽ ചെർന്ന കൊട്ടയത്തു സുറിയാനി വല്യപള്ളിയിൽ പൊത്തൻ കത്തനാരും കൈസ്ഥാനം കൊച്ചുമാ ത്തുവും* കൂടെ എഴുതി ബൊധിപ്പിക്കുന്ന സങ്കടഹർജ്ജി-മെലധികാരിയാകുന്ന ബഹുമാനപ്പെട്ട അന്ത്യോഖ്യാ പാത്രിയർക്കീസ് അവർകളാൽ തള്ളപ്പെട്ടിരിക്കുന്ന അത്താനാസ്യോസ് മെത്രാപ്പോലീത്താ എന്നു പെരു പറയുന്ന ആൾ എല്ലാ സുറി യാനി പള്ളികളിടെയും അതിൽ ഉള്ള മുതൽകാര്യങ്ങളിടെയും ഉടയക്കാരൻ ആക യാൽ പള്ളിക്കു വരുവാനുള്ള മുതലിനു ആ മെത്രാൻ എങ്കിലും ആ ആളിന്റെ അധികാരപത്രക്കാരൻ എങ്കിലും-വെക്കുന്ന അന്യായഹർജ്ജികൾ നമ്പ്രപതിച്ചു വിസ്തരിയ്ക്കയല്ലാതെ-കീഴുമര്യാദ പൊലെ-പള്ളിയുടെ കൈക്കാരു വെയ്ക്കുന്ന അന്യായഹർജ്ജികൾ എടുത്തു പീസൊടുക്കിച്ചുകൂടായെന്നു സദർകൊട്ടു സമുക്ഷമത്തിൽ നിന്നും എല്ലാ സിവിൽ കൊടുകളിലെക്കും ഇപ്പോൾ നൂതനമായിട്ടു ഒരു സർക്കുലർ ഉത്തരവ അയച്ചിരിക്കുന്നു. ഈ സർക്കുലർ ഉത്ത രവ 1857 മത വക നമ്പ്രിൽ ബഹുമാനപ്പെട്ട കൊർട്ട ഒപ്പ ഡയറക്കററർ അവർകൾ ചെയ്തിട്ടുള്ള തീർപ്പിനും പള്ളിയുടെ കീഴുമര്യാദയ്ക്കും വിരോധമായിട്ടുള്ളതാ കയാൽ ഈ ഉത്തരവ നീക്കം ചെയ്തു തരികയങ്കിലും ഇണ്ടാസു ചെയ്തു തരി കയങ്കിലും ചെയ്യണമെന്നു സദർ കൊട്ടു സമുക്ഷമത്തിൽ ഹർജ്ജി ബൊധിപ്പി ച്ചാറെ ഇണ്ടാസു പൊലും തരുന്നില്ല. ആ ഉത്തരവിന്റെ പെർപ്പോടുകൂടി ബൊധി

* ഇദ്ദേഹം പീലിപ്പോസ് കശീശായുടെ സീമന്തപുത്രനും ഇ. എം. പീലിപ്പോസിന്റെ പിതാ വുമാണ്.

പ്പിക്കുന്നതിനും ആ ഉത്തരവിന്റെ പെർപ്പും തരുന്നില്ല. ഈ രാജ്യത്തെ സുറിയാനിക്കാർക്കെങ്കിലും റൊമ്മാക്കാർക്കു എങ്കിലും പള്ളി വെക്കണമെന്നു തൊന്നിയാൽ ഒരുത്തൻ തനിച്ചങ്കിലും രണ്ടുനാലു പെരു കൂടിയങ്കിലും അനുവാദ ഉത്തരവ വാങ്ങിച്ച മുതൽ ചിലവിട്ടു പള്ളികെട്ടുകയും പള്ളിക്കു നിലം പുരയിടങ്ങൾ വാങ്ങണമെന്നു തൊന്നിയാൽ കൈക്കാരുടെ പെരുവച്ചു എഴുതി വാങ്ങിക്കയും-വിൽക്കണമെന്നു തൊന്നിയാൽ കൈക്കാരു എഴുതി വിൽക്കയും സർക്കാരിൽ കൈക്കാരു അന്യായപ്പെടുകയും പുറുവകാലം മുതൽ ഇതുവരെ പതിവാകുന്നു -അതാതു പള്ളികളിൽ കൈക്കൊള്ളുന്ന മെത്രാന്മാർക്കു തന്നെയും മതസംബന്ധമായ കാര്യങ്ങൾ മെൽ അല്ലാതെ പള്ളി മുതൽ കാര്യങ്ങൾ മെൽ യാതൊരു കാര്യവും ഇല്ലാത്തതാകുന്നു. മലയാളത്തു ക്രിസ്തുമതവും പള്ളികളും ഉണ്ടായ ആരംഭം മുതൽ ഇതുവരെ ന്യായസ്ഥലത്തു നിന്നും ഇങ്ങനെ ഉത്തരവ പ്രപ്പെട്ടിട്ടില്ലാത്തതുമാകുന്നു.

ഇതൊക്കെയും നൊക്കുമ്പോൾ ഞങ്ങളുടെ വേദമര്യാദപ്രകാരം കൈക്കൊൾവാൻ വഹിയാത്ത അത്താനാസ്യോസിനെ മെത്രാനായി കൈക്കൊൾകയും ആ ആളിന്റെ ദുർമാർഗ്ഗത്തിൽ ഉൾപ്പെടുകയും പള്ളിവക മുതൽ ആ ആളിന്റെ മനസ്സുപോലെ നാശം വരുത്തുകയും ചെയ്തേ തീരൂയന്നു ഞങ്ങളെഹെമിക്കുന്നുയന്നു സായ്പ് അവർകൾക്കു ബൊധപ്പെടുവാൻ ഇടയുള്ളതാകുന്നു. അതിനാൽ കൃപയുണ്ടായിട്ടു ഈ സർക്കുലർ ഉത്തരവിനു പെർപ്പ് ഞങ്ങൾക്ക് തരാതെയിരിക്കുന്നതിനാൽ-സദർ കൊട്ടു സമൂക്ഷമത്തിൽ നിന്നും സായ്പ് അവർകൾ ഒരു പെർപ്പ് വരുത്തിക്കണ്ടു ക്രിസ്തുമതവും പള്ളികളും ആരംഭിച്ച നാൾ മുതൽ ഇതുവരെ ഇങ്ങനെ ഉത്തരവപ്രപ്പെടുക ഉണ്ടായിട്ടുണ്ടോയന്നു-പള്ളികൾ അത്താനാസ്യോസ് മെത്രാൻ എന്ന ആളിന്റെ സ്വന്തവകയാകുന്നുയന്നു എവിടെ നിന്നു അറിവു കിട്ടിയന്നു-അങ്ങനെ ആയിരുന്നാൽ റൊമ്മാപള്ളികൾ-വരാപ്പിഴെ-കൊല്ലം മുതലായ മെത്രാന്മാരുടെ തനതുവകയന്നു നിശ്ചയിച്ച ആ വകയ്ക്കും ഇങ്ങനെ ഉത്തരവ കൊടുക്കാഞ്ഞതു എന്തെന്നും മറ്റും സദർ കൊട്ടുകാരൊടു ചൊദിച്ച ഈ പുതിയ സർക്കുലർ ഉത്തരവിനെ നീക്കം ചെയ്യിച്ചു തന്നും ഈ ആണ്ടു പൈങ്കുനി മാസം 6-ാം തീയതി രസീതും പടി സദർ കൊട്ടിലേക്കു അയച്ചിട്ടുള്ള ഹർജിക്കു ഇതുവരെ ഇണ്ടാസു പൊലും തന്നിട്ടില്ലാത്തതിനാൽ അതിനു ഇണ്ടാസു തരുവിച്ചും രക്ഷിപ്പാറാകണം." (1863/1038 എടവം 8-ാം തീയതി).

ദിവാന്റെ സർക്കുലർ ഉത്തരവിന്റെ ബലത്തിൽ ചമയപ്പുരയിൽ നിന്നും ഇറക്കി വിടാൻ ചേർത്തലയിലും ആലപ്പുഴയിലുമുള്ള കോടതികളിൽ കോറി അച്ചന് എതിരായി പല ക്രിമിനൽ കേസുകളും അവർ കൊടുത്തിരുന്നു. ഇതിനിടയിൽ കോറി പീലിപ്പോസിനു വാതരോഗം പിടിപെടുകയാൽ കുറച്ചുനാൾ കിടപ്പിലാകേണ്ടിവന്നു. അക്കാലത്തു കോറി അച്ചന്റെ ശിഷ്യനായിരുന്ന റാന്നി താഴത്തു മാത്തുകത്തനാർ ആയിരുന്നു ചമയപ്പുരയിൽ മുടങ്ങാതെ വി. കുർബാന അനുഷ്ഠിച്ചുവന്നത്. ഇദ്ദേഹത്തെയും അവിടെ നിന്നു പുറത്താക്കുവാൻ പല കേസുകളും അവർ കൊടുത്തിരുന്നു. ഇങ്ങനെ വർഷങ്ങളോളം പല വിധ കേസുകളാലും ഉപദ്രവങ്ങളാലും ഈ അച്ചന്മാരെ അവർ വലച്ചുകൊണ്ടിരുന്നു. സത്യവിശ്വാസം പരിരക്ഷിക്കുവാനും വലിയപള്ളിയുടെ കൈവശാവകാശം കൈവിട്ടു

പോകാതിരിക്കുവാനുമായി കസ് ആൻഡ് കോറി പീലിപ്പോസ് അച്ചന്മാർക്കും കൈസ്ഥാനിക്കും മറ്റും ജീവന്മരണപോരാട്ടം തന്നെ നടത്തേണ്ടിവന്നു. ഈ അച്ച ന്മാരോടു പ്രതികാരം ചെയ്യുവാൻ; രാജകീയ വിളംബരത്തിന്റെയും സർക്കുലർ ഉത്തരവിന്റെയും ശക്തി ആർജ്ജിച്ചിരുന്ന മത്യൂസ് അത്താനാസ്യോസ് എല്ലാവിധ സഹായങ്ങളും പ്രോത്സാഹനങ്ങളും എതിർകക്ഷികൾക്കു കൊടുത്തുകൊണ്ടി രുന്നു. ദൈവകൃപയാൽ ഒടുവിൽ ചമയപ്പുരയുടെ കൈവശാവകാശം പീലിപ്പോസ് കോറെപ്പിസ്ക്കോപ്പായ്ക്ക് ഉറപ്പിച്ചുകൊടുത്തുകൊണ്ട് കേസ് വിധിയായി. അവരെ ഉപദ്രവിച്ചവർക്കു കൊടുത്തിരുന്ന പിഴശിക്ഷ ഇരട്ടിപ്പിക്കുകയും ചെയ്യുകയാൽ 1874 മുതൽ കോറി പീലിപ്പോസിന് ഉപദ്രവം കൂടാതെ ചമയപ്പുരയിൽ കുർബാന അനുഷ്ഠിക്കുവാൻ സ്വാതന്ത്ര്യം ലഭിച്ചു. (രഹസ്യപേടകം 140-142 വരെ പേജു കൾ കാണുക). ഇതിനിടയ്ക്കു എതിർകക്ഷി പട്ടക്കാരൻ* മരിക്കുകയാൽ പിൻഗാമിയായി, തോമ്മായ്ക്ക് മത്യൂസ് അത്താനാസ്യോസ്, കത്തനാരുപട്ടം കൊടുത്തു നിയമിക്കുകയും അദ്ദേഹം വലിയപള്ളിയകത്തു കുർബാന ചൊല്ലിപ്പോരുകയും ചെയ്തു.

## പുലിക്കോട്ടിൽ മാർ ദിവന്നാസ്യോസ് V യൗസേഫ് (1865 – 1909)



മിഷ്യനറിമാരുടെയും ബ്രിട്ടീഷ് റസിഡണ്ടിന്റെയും ശക്തമായ പിന്തുണ മത്യൂസ് അത്താനാസ്യോസിന് ഉള്ള ടത്തോളം കാലം അദ്ദേഹത്തെ നീക്കി ആ സ്ഥാനത്തു മാർ കൂറീലോസ് യൂയാക്കീമിനെ സുറിയാനിക്കാരുടെ മെത്രാനായി അംഗീകരിച്ചു കിട്ടുക തീർത്തും അസാദ്ധ്യ മായി തീർന്നു. ഇക്കാര്യങ്ങളെല്ലാം വിശദമായി പീലിപ്പോസ് കശീശായും മറ്റു ചിലരും വി. പാത്രിയർക്കീസു ബാവാ യെ എഴുതി അറിയിച്ചു. മറുപടിയായി ഒരു കല്പന പീലി പ്പോസ് കശീശായ്ക്കും, മറ്റൊന്നു പൊതുവിലേക്കുമായി ലഭിച്ചിരുന്നു. മെത്രാൻ സ്ഥാനത്തിനു അനുയോജ്യരായ രണ്ടു മൂന്നു കശീശന്മാരെ തിരഞ്ഞെടുത്തയച്ചാൽ അവരെ വാഴിച്ചയയ്ക്കാമെ ന്നുള്ള നിർദ്ദേശമായിരുന്നു കല്പനയിൽ. കുന്നംകുളത്തു പുലിക്കോട്ടിൽ യൗസേഫ് കശീശാ മെത്രാൻ സ്ഥാനത്തിനു സർവ്വഥാ യോഗ്യനാണെന്നു കണ്ട് അദ്ദേഹത്തെ കോട്ടയത്തു വരുത്തി കാര്യങ്ങളുടെ ഗൗരവം പീലിപ്പോസ് കശീശാ ഇപ്രകാരം പറഞ്ഞു മനസ്സിലാക്കി:- ''പള്ളിക്കാർ മനസ്സില്ലാ മനസ്സോടെ അത്താ നാസ്യോസിനു കീഴ്പ്പെട്ടു കഴിഞ്ഞിരിക്കുന്നു. ദുരുപദേശങ്ങൾ പള്ളികളിലും ജന ങ്ങളുടെ ഇടയിലും നിറഞ്ഞു തുടങ്ങിയിരിക്കുന്നു. ഉടനെ ഒരു നിവൃത്തി ഉണ്ടാ ക്കിയില്ലെങ്കിൽ സുറിയാനിസഭയും വിശ്വാസവും മലങ്കരെ ഇല്ലാതായി പോകും. അതുകൊണ്ട് യൗസേഫ് കത്തനാർ ഉടനെ അന്ത്യോഖ്യായിലേക്കു പുറപ്പെട്ടു മെത്രാൻ സ്ഥാനം ഏറ്റുവരണം'' എന്നിങ്ങനെ ഇടവഴിക്കൽ വല്യച്ചൻ സഹിച്ചു കൂടാത്ത മനോവേദനയോടും നിർബന്ധത്തോടും കൂടി അപേക്ഷിച്ചുപറഞ്ഞു. ഒടുവിൽ പീലിപ്പോസ് കശീശായുടെ നിർബന്ധത്തിനു വഴങ്ങി യൗസേഫ് കശീശാ

* യൗസേഫ് കത്തനാർ

സമ്മതം മൂളുകയായിരുന്നു. യാത്രയ്ക്കു വേണ്ട ഒരുക്കങ്ങൾ ചെയ്യുന്നതിനിടയ്ക്ക്; പുലിക്കോട്ടിൽ യൗസേഫ് കശീശായെ മെത്രാൻ പട്ടത്തിനു തിരഞ്ഞെടുത്ത രേഖയും വി. പാത്രിയർക്കീസ് ബാവായ്ക്കുള്ള കത്തും പീലിപ്പോസ് കശീശാ തയാറാക്കിവച്ചിരുന്നു. അത്യാവശ്യം വേണ്ടപ്പെട്ടവരെ എല്ലാം കണ്ട് മാർ കൂറീലോസിനെയും കണ്ട് യാത്ര പറഞ്ഞു യൗസേഫ് കശീശാ കോട്ടയത്തു വരുകയും പീലിപ്പോസ് കശീശായേയും കണ്ട് കത്തുകളും വാങ്ങി വി. പാത്രിയർക്കീസിന്റെ ആസ്ഥാനമായ മർദ്ദീനിലേക്ക് യാത്ര പോയി. (വിശദവിവരങ്ങൾക്ക്; 1901-ൽ ശ്രീ. എം. പി. വർക്കി പ്രസിദ്ധീകരിച്ച 'മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ' എന്ന ഗ്രന്ഥം; പേജ് 23-29; 39; 64-66; 84; ഇടവക പത്രിക, വാല്യം 17; ലക്കം 11; പേജ് 213 കാണുക.)

വളരെ ക്ലേശങ്ങൾ സഹിച്ച് യൗസേഫ് കശീശാ മർദ്ദീനിൽ എത്തിച്ചേർന്നപ്പോളേക്കും അദ്ദേഹത്തിനു മെത്രാൻ പട്ടം കൊടുക്കുന്നതിനെ ശക്തമായി എതിർത്തുകൊണ്ടുള്ള പലരുടേയും കത്തുകൾ വി. പാത്രിയർക്കീസ് ബാവായ്ക്കു ലഭിച്ചിരുന്നു. എന്നാൽ ഇടവഴിക്കൽ അച്ചന്റെയും അനുയായികളുടെയും ആഗ്രഹപ്രകാരം പ്രവർത്തിക്കുന്നതാണ് ആ വിഷമഘട്ടത്തിൽ നല്ലതെന്നു വി. പാത്രിയർക്കീസ് ബാവായ്ക്കു ജ്ഞാനദൃഷ്ട്യാ തോന്നിയതിനാൽ യൗസേഫ് കശീശായെ മാർ ദീവന്നാസ്യോസ് എന്ന പേരിൽ മെത്രാപ്പോലീത്തായായി 1865-ൽ വാഴിക്കുകയാണ് ചെയ്തത് (ശീമക്കാരായ പിതാക്കന്മാർ, പേജ് 100). വി. യാക്കൂബ് ദ്വിതീയൻ പാത്രിയർക്കീസിനാൽ മെത്രാപ്പോലീത്തായായി വാഴിക്കപ്പെട്ട മാർ ദീവന്നാസ്യോസ് V കൊച്ചിയിൽ മടങ്ങി എത്തിയത് 1865 സെപ്തംബർ 6-ന് ആയിരുന്നു. 1832/1008 വൃശ്ചികം 24-ന് ജനിച്ച ഇദ്ദേഹം പുലിക്കോട്ടിൽ കുടുംബത്തിലെ രണ്ടാമത്തെ മെത്രാനാണ്. (ആദ്യത്തെ ആൾ കോട്ടയം പഴയസിമ്മനാരി സ്ഥാപകനാണ്.)

ഇ. എം. ഫിലിപ്പ് പറയുന്നത്:- 'അദ്ദേഹം (മാർ ദീവന്നാസ്യോസ് യൗസേഫ്) എന്റെ പിതാമഹന്റെ തിരഞ്ഞെടുപ്പിനാലും അപേക്ഷയാലും മാത്രം വാഴിക്കപ്പെട്ട ആൾ ആയിരുന്നു. വാസ്തവത്തിൽ പാത്രിയർക്കീസ് ആവശ്യപ്പെട്ടത് എന്റെ പിതൃവ്യൻ കോറി പീലിപ്പോസിനെ ആയിരുന്നു.' (രഹസ്യപേടകം, പേജ് 136). അക്കാലത്ത് വി. അന്ത്യോഖ്യാ സിംഹാസനത്തിൽ തനിക്കുണ്ടായിരുന്ന സ്വാധീനം ഉപയോഗിച്ച് പുത്രനായ കോറി പീലിപ്പോസിനെ നിഷ്പ്രയാസം മെത്രാനായി വാഴിപ്പിക്കാമായിരുന്നിരിക്കെ, അതു ചെയ്യാതിരുന്ന പീലിപ്പോസ് കശീശായുടെ ഉത്തമമാതൃക ശ്ലാഘനീയമാണല്ലൊ! പീലിപ്പോസ് കശീശായുടെ ഈ തിരഞ്ഞെടുപ്പും മെത്രാൻ വാഴ്ചയും (മാർ ദീവന്നാസ്യോസിന്റെ) ഒരു വലിയ ദൈവനിയോഗമായിരുന്നു എന്ന് പലതുകൊണ്ടും പിന്നീടുള്ള സഭാചരിത്രം സാക്ഷിക്കുന്നു.

## പീലിപ്പോസ് കശീശായുടെ മരണം (1867 മെയ് 10)

രാജകീയ വിളംബരം, ദിവാന്റെ സർക്കുലർ ഉത്തരവ് എന്നീ രണ്ടു വജ്രായുധങ്ങൾ കൈവശമുണ്ടായിരുന്ന മത്യൂസ് അത്താനാസ്യോസിനെ ഭയപ്പെടാത്ത സുറിയാനിക്കാർ ആരും തന്നെ ഇല്ലായിരുന്നു. എന്നാൽ ഇടവഴിക്കൽ അച്ചന്മാരാകട്ടെ സത്യവിശ്വാസം പരിരക്ഷിച്ചു നിലനിർത്തുവാനായി എന്തു ത്യാഗത്തിനും സന്നദ്ധരായി പ്രവർത്തിച്ചുകൊണ്ടിരുന്നു. 1868 ധനു 23-ന് ഇടവഴിക്കൽ കോറി

പീലിപ്പോസ് മുതലായവർ മദ്രാസ് (ചെന്നൈ) ഗവർണർക്ക് അയച്ച ഹർജ്ജിയിൽ നിന്നും:- "........ഞങ്ങളുടെ ബിഷപ്പ് മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ ആകുന്നു. സുറിയാനിക്കാരായ ഞങ്ങളുടെ പൊതുവകയായി ബ്രിട്ടീഷ് കജനാവിൽ ഇരിക്കുന്ന ദ്രവ്യം* കൈക്കലാക്കണമെന്ന് ഠരം** അത്താനാസ്യോസ് നിശ്ചയിച്ചും കൊണ്ട് കോട്ടയത്തു ഇരിക്കുന്ന ചർച്ചുമിഷ്യൻ പാതിരികളുമായി കൂടി ചില വെലകൾ ചെയ്തു വരുന്നുയെന്നു കേൾക്കുന്നു.........ഠരം** വക ഉറുപ്പിക ഞങ്ങളുടെ മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ മുകാന്തിരം കൊടുത്തു ഞങ്ങൾക്കും ഞങ്ങളുടെ സിമ്മനാരിക്കും രക്ഷയുണ്ടാക്കി തരണമെന്നും അപെക്ഷിക്കുന്നു."

"........അത്താനാസ്യോസിനെ കൈക്കൊള്ളുന്നില്ലെങ്കിൽ ഞങ്ങളുടെ സ്വന്തം പള്ളിയിൽ നിന്നും ഞങ്ങൾ ഇറങ്ങി പൊയ്ക്കൊള്ളണമെന്നു തിരുവിതാംകൂർ സർക്കാർ 1038-ാമാണ്ടു 2455-ാമത നമ്പ്രിൽ ഒരു സർക്കുലരു ഉത്തരവ അയച്ചു ഞങ്ങളോടു ഹെമിക്കുന്നു-ഠരം ഹെമം കാരണത്താൽ ഞങ്ങളുടെ വെദമര്യാദ പോലെ നടപ്പാൻ പ്രയാസമായിട്ടു തീർന്നിരിക്കുന്നു.......ഠരം സങ്കടത്തിനും ഈ സംസ്ഥാനത്തെ സർക്കാരിലും റസിഡണ്ടു സായ്പ് അവർകളെയും ഏറിയ കാലമായിട്ടു വളരെ സങ്കടം ബൊധിപ്പിച്ചാറെ ഇതുവരെ തീർച്ചയുണ്ടാക്കി തരാതെ ഇരിക്കുന്നു-കൃപയുണ്ടായിട്ടു ഞങ്ങളുടെ പാത്രിയർക്കീസു ബാവാ കല്പിക്കുന്ന മെത്രാനെ അനുസരിച്ചു മറ്റുള്ള ക്രിസ്തുമതക്കാരെപോലെ ഞങ്ങളുടെ വെദം ഞങ്ങളുടെ മനസ്സുപോലെ നടക്കുന്നതിനു കല്പനയുണ്ടാകണമെന്നു അപെക്ഷിക്കുന്നു." ഈ ഹർജ്ജിക്കും നടപടി ഒന്നും ഉണ്ടായില്ല.

മാർ കൂറീലോസ് യൂയാക്കീം വളരെ വർഷങ്ങളോളം ശ്രമിച്ചിട്ടും സർക്കാരിൽ നിന്നും അനുകൂല നടപടികൾ ഒന്നും കാണാതെ നിരാശനായി കഴിഞ്ഞുകൂടി. 1849-ൽ വന്ന മാർ അത്താനാസ്യോസ് സ്തേപ്പാനോസ് ഒടുവിൽ മദ്രാസിൽ (ചെന്നൈ) ചെന്ന് ഒരു വർഷത്തോളം പരിശ്രമിച്ചിട്ടും ഫലം കിട്ടാതെ മടങ്ങിപ്പോയി. പീലിപ്പോസ് കശീശായും കൊച്ചുമാത്തുവും ചേർന്നു റസിഡണ്ടിനു 1863-ൽ കൊടുത്ത ഹർജ്ജിക്കും നടപടി ഒന്നും ഉണ്ടായില്ല. മിഷ്യനറിമാരുടെയും ബ്രിട്ടീഷ് റസിഡണ്ടുമാരുടെയും കർക്കശ നിലപാടുമൂലം സത്യവിശ്വാസികളായ സുറിയാനിക്കാർക്കു സർക്കാരിൽ നിന്നും അനുകൂലനടപടിയാതൊന്നും ലഭിക്കുകയില്ലെന്നായി. വിശ്വസ്ഥരും സ്നേഹിതന്മാരുമായി കരുതിയിരുന്ന പല പട്ടക്കാരും സ്വാർത്ഥ ലാഭങ്ങൾക്കായി നവീകരണ മെത്രാന്റെ പക്ഷത്തു ചേരുന്നതിൽ ഉത്സുകരായിത്തീർന്നു. സ്വന്തം പള്ളിയിൽ നിന്നുകൂടെയും പുറത്താക്കപ്പെടുകയും സഭാകാര്യങ്ങളെല്ലാം അലങ്കോലപ്പെടുകയും ചെയ്തതു നിമിത്തം മനോവേദനയാലും ദുഃഖത്താലും പരിക്ഷീണിതനായി തീർന്നിരുന്ന ഇടവഴിക്കൽ പീലിപ്പോസ് കശീശാ രോഗിയായി തീരുകയും 1867 മെയ് 10-ന് 68?-ാം വയസ്സിൽ ഇഹലോകവാസം വെടിയുകയും ചെയ്തു. പിറ്റേ ദിവസം കോട്ടയം വലിയപള്ളിയിലെ ചമയപ്പുര മദ്ബഹായ്ക്കു താഴെ വടക്കുവശത്തായി കബറടക്കപ്പെട്ടു. ഇദ്ദേഹത്തിന്റെ വേർപാടിൽ അഗാധദുഃഖം രേഖപ്പെ

* വട്ടിപ്പണം.
** 'ഈ' യുടെ പ്രാചീനലിപി

ടുത്തിയുള്ള ഒരു കല്പന വി.യാക്കൂബ് ദ്വിതീയൻ പാത്രിയർക്കീസ് ബാവാ കോറി പീലിപ്പോസിനു അയച്ചു കൊടുത്തിരുന്നു. (പേജ് 48 കാണുക.)

പീലിപ്പോസ് കശീശായെക്കുറിച്ച് ധാരാളം പരാമർശങ്ങൾ മലങ്കരസഭയുടെ രഹസ്യപേടകം എന്ന ഗ്രന്ഥത്തിൽ പ്രത്യേകിച്ചും അതിലെ അനുബന്ധങ്ങൾ VIII, IX; വിശദമായി പറഞ്ഞിട്ടുണ്ട്. വി. പത്രോസ് തൃതീയൻ പാത്രിയർക്കീസിനാൽ കൊച്ചി ഭദ്രാസനത്തിനുവേണ്ടി 1877-ൽ മെത്രാനായി വാഴിക്കപ്പെട്ട കരവട്ടു വീട്ടിൽ മാർ ദീവന്നാസ്യോസ് ശെമഓൻ, തന്റെ നാളാഗമത്തിൽ പീലിപ്പോസ് കശീശായെക്കുറിച്ചു ഇപ്രകാരം രേഖപ്പെടുത്തിയിട്ടുണ്ട്:-

"1042-മാണ്ട ഇടവമാസം ........തീയതി കൊട്ടയത്തു വല്യപള്ളിയിൽ എടവഴിയ്ക്ക പീലിപ്പോസ് കത്തനാരച്ചൻ മരിച്ചു-ഠരം ദെഹം 80 ചില്വാനം വയസ്സുവരെ ജീവിച്ചിരുന്നു. ഇതിനടയിൽ ചെയ്തിരിക്കു വിസ്മയങ്ങളും ഉണ്ടാക്കിയിരിക്കുന്ന പുസ്തകങ്ങളും യായ്തിലെ യുക്തികളും മറ്റു പല സംഗതികളും ഒർത്തുനൊക്കുമ്പൊൾ ഇതുപൊലെ ബൊധമുള്ളതിൽ ഒരു മനുഷ്യൻ ജനിയ്ക്ക ഇല്ലെന്നു നിരുവിയ്ക്കാം-എങ്കിലും എല്ലാവന്റെയും സൃഷ്ടാവു ദെയ്വമാകയാൽ അവിടുത്തെയ്ക്കു ഇവയൊന്നും പ്രയാസം ഇല്ലാ എന്നും ഉറയ്ക്കാം. ഠരം ദെഹത്തെ ഠരം രാജ്യത്തു തന്നെ അല്ലാ-എഴുത്തു മുഖാന്തരത്താൽ അന്ത്യോഖ്യ മുതലായ സ്ഥലങ്ങളിലും സമ്മതിച്ചിരിക്കുന്നതു തന്നെ അല്ല, ഇംങ്ക്ളണ്ടിൽ നിന്നു പല തർക്ക ചൊദ്യങ്ങൾ* എഴുതി വന്നതിനാൽ ആയ്തിനൊക്കെയും മതിയായ യുക്തിയൊടും സാക്ഷിയൊടും കൂടി ആ വക തർക്ക ചൊദ്യങ്ങൾക്ക് മറുപടി എഴുതിയാറെ ഠരം ദെശത്തു പാർത്തുവരുന്ന വെള്ളക്കാററും അവിടെയുള്ള വെള്ളക്കാററും സമ്മതിച്ചിരിക്കുന്നു-പല പുസ്തകങ്ങൾ ഇദ്ദെഹം ഉണ്ടാക്കിട്ടുണ്ട്. ആയതിൽ വെന്തിങ്ങാ പുസ്തകമെന്നു നാമധയമായി ഒരു ചോദ്യഉത്തരപുസ്തകം ഉണ്ടാക്കിയത് വെള്ളക്കാററ് കണ്ടാറെ ഇനാം കൊടുത്തു വാങ്ങി ധർമ്മമായി അച്ചടിച്ചു പ്രസിദ്ധം ചെയ്തു-ആയതിൽ വെന്തിങ്ങാ ഇടുന്നതിനെ കൊണ്ടുള്ള തർക്കവും രൂപം വയ്ക്കുന്നതിനെക്കൊണ്ടും, ബെസ്പുർക്കാനാ എന്നു പറയുന്നതിനെകൊണ്ടും, റാമ്മാ പാപ്പായുടെ പറ്റിൽ മൊഷത്തിന്റെയും നരകത്തിന്റെയും താക്കോൽ ഉണ്ടെന്നും പറഞ്ഞുവരുന്നതിനെയും കൊണ്ടുള്ള തർക്കങ്ങൾ ആകുന്നു."

"ഇതു കൂടാതെയുള്ള പുസ്തകങ്ങൾ ഇദ്ദെഹം ഗതിക്ഷയക്കാരനാക കൊണ്ടു സഹായിപ്പാൻ ആളില്ലാതെ വന്നതിനാൽ അച്ചടിച്ച പ്രസിദ്ധം ചെയ്യുന്നതിന് ഇടവന്നില്ല-ഇദ്ദെഹം മരിക്കുന്ന സമം മക്കളിൽ ഒരു കത്തനാരച്ചനും[1] ഒരു ശെമ്മാശനും[2] ഉണ്ട്. ഇവരു പടുത്വമുള്ളവരാകുന്നു. എങ്കിലും ഇതുപൊലെ ഉള്ള യുക്തികൾ ഉണ്ടാകുന്നതല്ലാ എന്ന എല്ലാ ജനവും പ്രസിദ്ധമായി പറഞ്ഞു വരുന്നു. (നാളാഗമത്തിൽ നിന്നും ഇതിന്റെ ഫോട്ടോ കോപ്പി എടുത്തു തന്നതു ശ്രീ. വർഗ്ഗീസ് ജോൺ, തോട്ടപ്പുഴയാണ്).

മലങ്കര യാക്കോബായ സുറിയാനി സമുദായം അഭിമുഖീകരിക്കേണ്ടി വന്ന ഒരു വലിയ പ്രതിസന്ധിഘട്ടത്തിൽ അതിലെ വിശ്വാസാചാരങ്ങളെ പുലർത്താൻ

* ഏതാനും ചിലത് അന്യത്ര ചേർത്തിട്ടുണ്ട്.
1. കോറി പീലിപ്പോസ്
2. മാർ സേവേറിയോസ് മെത്രാപ്പോലീത്താ

വേണ്ടിയും വി. അന്ത്യോഖ്യാസിംഹാസനത്തിന്റെ മേലധികാരം മലങ്കരയിൽ ഉറപ്പിച്ചു നിർത്തുവാൻ വേണ്ടിയും തന്റെ ആയുസ്സു മുഴുവൻ ചിലവഴിച്ച ഒരു ഉത്തമശ്രേഷ്ഠ വൈദീകനായിരുന്നു ഇടവഴിക്കൽ പീലിപ്പോസ് കശീശാ. ദൈവത്തെ അല്ലാതെ മറ്റാരെയും ഭയപ്പെടാതിരുന്ന അദ്ദേഹം ചെറുപ്പം മുതലേ ദൈവവിരോധികളോടും വേദവിരോധികളോടും സത്യവിരോധികളോടും മല്ലുകെട്ടിയിട്ടുള്ളതല്ലാതെ ദ്രവ്യസമ്പാദനത്തിനുവേണ്ടി മല്ലടിച്ചു യാതൊരു സമ്പാദ്യവും ഉണ്ടാക്കിയിട്ടില്ല. തങ്ങളെ ഉപദ്രവിച്ചവരോടു പകരം വീട്ടുകയോ അതിനായി ആരെയും പ്രേരിപ്പിക്കുകയോ ചെയ്തിട്ടില്ലെന്നു മാത്രമല്ല; എപ്പോഴും അവർക്കുവേണ്ടി പ്രാർത്ഥിക്കുകയും ചെയ്തിരുന്നു. പീലിപ്പോസ് കശീശായ്ക്കുശേഷം വലിയ പള്ളി വികാരിയായി തീർന്നതു പീലിപ്പോസ് കോറെപ്പിസ്ക്കോപ്പാ ആയിരുന്നു. കൂടെ ഇളയസഹോദരൻ ഗീവറുഗീസ് ശെമ്മാശനും ഉണ്ടായിരുന്നു.

## ചിങ്ങവനം ദയറാപള്ളി സ്ഥാപനം (1872)

ഇംഗ്ലണ്ടിൽ ഉണ്ടായിരുന്ന തന്റെ സ്നേഹിതൻ റവ. ജി. ബി. ഹൗവാർഡിനു പീലിപ്പോസ് കോറെപ്പിസ്ക്കോപ്പാ 1866 ഡിസംബർ 17-നു അയച്ച കത്തിൽ പറയുന്നത്. "Purchased a Lithographic Press, with a determination of printing all other Syriac Books except the Bible, and established a school for the education of ministers in the church." കോറി അച്ചൻ ഒരു പ്രസ് വാങ്ങിക്കുകയും വീട്ടിൽ വച്ച് ശെമ്മാശന്മാരെ പഠിപ്പിച്ചുവരുകയും ചെയ്തിരുന്നു. ഇതു കൂടുതൽ സൗകര്യപ്രദമായി നടത്തുവാൻ ഉദ്ദേശിച്ചും; അവിവാഹിതനായ തനിക്കു ദയറാജീവിതം (സന്യാസം) നയിക്കുവാൻ ഉദ്ദേശിച്ചും ആയിരിക്കണം സ്വന്തം പേരിൽ ചിങ്ങവനത്തു ഒരു സ്ഥലം പതിച്ചുവാങ്ങിയത്.

1872 കന്നി മാസം 25-ന് (ഒക്ടോബർ 7), ഇംഗ്ലണ്ടിലുള്ള കേംബ്രിഡ്ജ് കോളജിലെ പ്രൊഫസർ റവ. ഫാ. ജോർജ്ജ് ഫിലിപ്പിന് (ഗീവറുഗീസ് പീലിപ്പോസിന്) അയച്ച കത്തിൽ ഇടവഴിക്കൽ കോറി പീലിപ്പോസ് ഇപ്രകാരം എഴുതിയിരിക്കുന്നു:- "ഇപ്പോൾ 12 കൊല്ലമായി ഞാൻ ചെറുപ്പക്കാരെയും ശെമ്മാശന്മാരെയും സുറിയാനിയിൽ നിന്നു പഴമയും പുതുമയും, സഭാപരമായ ശുശ്രൂഷകൾക്കുള്ള ഗീതങ്ങളും പ്രാർത്ഥനകളും പഠിപ്പിച്ചുവരുന്നു. ഭക്ഷണച്ചെലവ് അവർ തന്നെ വഹിക്കുന്നു. അവരുടെ ദരിദ്രാവസ്ഥമൂലം അവരിൽ നിന്നും എനിക്കു ശമ്പളമൊന്നുമില്ല. അതിൽ എനിക്കു സങ്കടവുമില്ല. മറ്റൊരു സ്ഥലവും എനിക്കില്ലാത്തതുമൂലം എന്റെ ചെറുഭവനത്തിലാണ് ഞാനവരെ പഠിപ്പിക്കുന്നത്. ഇതു എനിക്കു വളരെ വേദനയുള്ള ഒരു കാര്യമാണ്. എന്റെ ഈ വലിയ സങ്കടം മൂലം സുവിശേഷസത്യം പഠിപ്പിക്കുവാനും, പ്രാർത്ഥനയ്ക്കായും ഒരു ചെറിയ ദയറാ പണിയണമെന്നു വളരെ നാളായി ആഗ്രഹിച്ചുവരികയാണ്. എന്നാൽ ഞാൻ ദ്രവ്യസമ്പന്നനല്ലായ്കയാലും, ആരും എന്നെ സഹായിക്കാനില്ലാഞ്ഞതിനാലും എനിക്കു സാദ്ധ്യമായില്ല. പിന്നീടു വളരെ വിഷമിച്ച് ഞാൻ ഒരു വസ്തു വാങ്ങി. സർവ്വവും കഴിവുള്ളവനായ ദൈവത്തിൽ ആശ്രയിച്ചുകൊണ്ട് ആറുമാസം മുമ്പ് ദയറായ്ക്കു ശിലാസ്ഥാപനം നടത്തപ്പെട്ടു." (സുറിയാനി ഭാഷ അദ്ധ്യാപകനായ മേൽപ്പറഞ്ഞ പ്രൊഫസർ രചിച്ച് തപാലിൽ അയച്ചു കിട്ടിയ സുറിയാനി ഗ്രാമർ (വ്യാകരണം) ഗ്രന്ഥത്തിന് നന്ദി രേഖപ്പെടുത്തി കോറി പീലിപ്പോസ് സുറി

യാനിയിൽ എഴുതി അയച്ച കത്തിന്റെ ഭാഷാന്തരം നിർവഹിച്ചുതന്നത് വന്ദ്യദിവ്യ ശ്രീ. ഡോ. കുര്യൻ കോറെപ്പിസ്ക്കോപ്പാ, കണിയാമ്പറമ്പിൽ അവർകളാണ്).

ദയറാ (Monastery) സ്ഥാപിക്കുവാൻ അനുവാദത്തിനു ഹർജ്ജി കൊടുത്തപ്പോൾ പാർവ്വത്യകാരൻ സ്ഥലം പരിശോധിച്ചുകൊടുത്ത റിപ്പോർട്ട് ആണ് താഴെ ചേർക്കുന്നത്:-

''ഇവിടത്തെ ചെയ്തി ആവിതു കൊട്ടയം കരയിൽ എടവഴിക്കൽ പീലിപ്പോസ് കത്തനാരുടെ പെരിൽ ചിങ്ങൊനം കരയിൽ പുതുവൽ പതിഞ്ഞിട്ടുള്ള കുന്നും പിറത്ത പുരയിടത്തിൽ മൊനസ്റ്ററി എന്നൊരു കുരിശുപള്ളി വൈയ്പാൻ അനുവാദം കൊടുക്കണമെന്നു ഹർജ്ജി ബൊധിപ്പിച്ചു ഉത്തരവിൻപ്രകാരം ഹർജ്ജിക്കാരനെ ഹാജരാക്കി ചൊതിച്ചാറെ ആ പുരയിടത്തിനു നന്നാലു നാഴിക ദൂരം നാലുവശവും ദെവാലയം ബ്രാമ്മണാലയം മുതലായതും ചൂദ്രവീടുകളും ഇല്ലാഴികയാൽ പള്ളി വൈപ്പാൻ അനുവാദം കൊടുക്കണമെന്നു പറഞ്ഞ എഴുതി വച്ചിരിക്കുന്ന പ്രകാരവും ഞാനാ സ്ഥലത്തു ചെന്നു നൊക്കി കിടപ്പുകൾ തിട്ടം വരുത്തി പളാൻ വരപ്പിച്ചു കരക്കാറരു സമീപസ്ഥൻമാരു അപെക്ഷക്കാരൻ മുതൽ പെരെക്കൊണ്ടു ഒപ്പിടുവിച്ചും ആയതും ആ വക ആളുകളെയും അയച്ചുകൊള്ളണമെന്ന രായിസം വക 93 മത നമ്പ്രിൽ മർകഴിമാസം 3-ാം തീയതി എഴുതിയ ചീട്ട വന്നിരിക്കുന്ന സംഗതിക്കു ഞാൻ മെൽ പറഞ്ഞ സ്ഥലത്തുചെന്നു നൊക്കി കിടപ്പുകൾ തിട്ടം വരുത്തി പളാൻ വരപ്പിച്ചു ഒപ്പിടുവിച്ചു ഇതൊട ഒന്നിച്ച അയച്ചിരിക്കുന്നതു കൂടാതെ അതിൽ പെരു പറയപ്പെട്ട ആളുകൾ മണ്ടവത്തും വാതുക്കൽ ഹാജരാകുന്നതിനു ചട്ടം കെട്ടി അയച്ചിരിക്കുന്നതും ആകുന്നു-ഠരം കാര്യത്തിനും നടന്നുകൊള്ളെണ്ടും പ്രകാരത്തിനും എഴുതി വരുവാറാകണം-ഠരം ചെയ്തി എല്ലാം രായിസം പിള്ള വായിച്ച തകശീദാരങ്ങത്തെ ബൊധിപ്പിച്ചു കൊള്ളുകയും വെണം-ഠരം ചെയ്തിക്കു സാധനം എഴുതിയ നാട്ടകം പ്രവർത്തിയിൽ പാറൊത്യം നാരായണൻ ഗൊവിന്ദൻ-ഒപ്പ.

1046 മാണ്ട മാശി മാസം 9-ാം തീയതി

അനുവാദത്തിനു താമസം നേരിട്ടപ്പോൾ തഹശീൽദാർക്കു കൊടുത്ത ഹർജ്ജിക്കു പകർപ്പ്:-

രാജമാന്യരാജശ്രീ കൊട്ടയം മണ്ടവത്തും വാതുക്കൽ തകശീൽദാരങ്ങത്തെ മുൻപാകെ കൊട്ടയത്തങ്ങാടിയിൽ എടവഴിക്കൽ കൊറി പീലിപ്പോസു കത്തനാരു എഴുതി വച്ചു ബൊധിപ്പിക്കുന്ന ഹർജ്ജി-

നാട്ടകം പ്രവൃത്തിയിൽ ചിങ്ങൊനം കരയിൽ എന്റെ പെരിൽ പുതുവൽ പതിഞ്ഞിട്ടുള്ള കുന്നുംപിറത്തു പുരയിടത്തിൽ ഒരു മൊനാസ്റ്ററി വൈക്കുന്നതിനു അനുവാദം കിട്ടെണ്ട സംഗതിക്കു ബൊധിപ്പിച്ചു ഉത്തരവിൻപ്രകാരം വിചാരണ കഴിച്ചു പരസ്യം പതിച്ചു അവധിയും കഴിഞ്ഞു ഇതുവരെ ഏറിയ നാളായിട്ടും തീരുമാനം ഉണ്ടായിട്ടില്ലാത്തതിനാൽ ഠരം കാര്യം ഇപ്പോൾ ഏതു സ്ഥിതിയിൽ ഇരിക്കുന്നു എന്നു അറിഞ്ഞു ഇണ്ടാസൊടുകൂടെ മെൽ സ്ഥലങ്ങളിൽ ബൊധിപ്പിപ്പാനുള്ളതാകകൊണ്ടു കൃപയുണ്ടായിട്ടു ഇപ്പോൾ ഠരം കാര്യം ഏതു സ്ഥിതിയിൽ ഇരിക്കുന്നുയന്നു ഇണ്ടാസ തരുവാറാകണം-ഒപ്പ.

1047 മാണ്ട കന്നി മാസം 14-ാം തീയതി

ഒടുവിൽ അനുവാദം കിട്ടിയ മുറയ്ക്ക് 1872-ൽ കോറി പീലിപ്പോസ് ചിങ്ങവനത്തു ഒരു ദയറാ (Monastery) സ്ഥാപിച്ചു. ഈ ദയറാപള്ളിയുടെ ശിലാസ്ഥാപനം മലങ്കരയുടെ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് നിർവഹിച്ചു. 1873-ൽ ഇടവഴിക്കൽ കോറി പീലിപ്പോസ് ഒരു 'സുറിയാനി സഭാപഞ്ചാംഗം' പ്രസിദ്ധപ്പെടുത്തിയിരുന്നു. മലങ്കര യാക്കോബായ സുറിയാനിക്കാർക്കു അക്കാലത്തുണ്ടായിരുന്ന പള്ളികളുടെ എല്ലാം പേരു അതിൽ ചേർത്തിട്ടുള്ളതിൽ ഈ ദയറാപള്ളിയുടെ പേരും പഞ്ചാംഗത്തിൽ കാണാം. ദയറാ സ്ഥാപിച്ചെങ്കിലും സാമ്പത്തികക്ലേശങ്ങളാൽ കാര്യങ്ങൾ വേണ്ടവിധം പുരോഗമിച്ചില്ല. 1875-ൽ ഉണ്ടായ കോറി അച്ചന്റെ മരണം മൂലം ദയറായുടെ തുടർന്നുള്ള പ്രവർത്തനം നിലച്ചുപോകയും ചെയ്തു. ഒരു ഇടവകപള്ളിയായി നടത്തിക്കൊണ്ട് പോകുന്നതിനു ഏതാനും പേർ ആവശ്യപ്പെടുകയാൽ കോറി അച്ചന്റെ സഹോദരന്മാർ ദയറാ കെട്ടിടവും സ്ഥലവും കൂടി തൈപ്പറമ്പിൽ പോത്തൻ മുതൽ പേർക്ക് തീറെഴുതി കൊടുത്തതായി രേഖയിൽ കാണുന്നു. ഒരു ഇടവക പള്ളിയായി നടന്നുവരുന്ന ചിങ്ങവനം ദയറാപള്ളിയുടെ ഉത്ഭവചരിത്രവും അങ്ങനെ ഇടവഴിക്കൽ പീലിപ്പോസ് കോറെപ്പിസ്ക്കോപ്പായോടു ബന്ധപ്പെട്ടിരിക്കുന്നു.

ദയറായും വസ്തുവും തീറുവാങ്ങിച്ചവർ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസിനോടു വിഘടിക്കുകയും; മുടക്കപ്പെട്ട മത്യൂസ് അത്താനാസ്യോസിനാൽ 1868-ൽ മെത്രാനാക്കപ്പെട്ട തോമസ് അത്താനാസ്യോസിനോടു ചേർന്നു നിന്നുകൊണ്ട് ദയറാപള്ളി ഇടവകയിൽ പെട്ട ഒരു ശെമ്മാശന് ആ മെത്രാനെക്കൊണ്ട് കത്തനാരുപട്ടം കൊടുപ്പിക്കുകയും നവീകരണ വേദവിപരീതത്തിൽ നടക്കുകയും ചെയ്തു. റാന്നി പള്ളിയിലെ നവീകരണ കക്ഷിക്കാരനായ തോമ്മാ കത്തനാരെ അവർ വരുത്തി അദ്ദേഹത്തെക്കൊണ്ട് ദയറാപള്ളിയിൽ ആദ്യകുർബാന ചൊല്ലിക്കുകയും ചെയ്തു. അതിനാൽ മറ്റു ജനങ്ങൾ ആരും ആ പള്ളിയിൽ കൂടാതെയും അവരെ ആരും അടിയന്തിരാദികളിൽ സംബന്ധിപ്പിക്കാതിരിക്കുകയും ചെയ്യുകയാൽ അവർ മാർ ദീവന്നാസ്യോസിനെ അഭയം പ്രാപിച്ചുകൊണ്ട് 1881 ഒക്ടോബർ 19-ാം തീയതി അദ്ദേഹത്തെ കൊണ്ടുവന്നു പള്ളി കൂദാശ ചെയ്യിക്കുകയും ശെമ്മാശനു വീണ്ടും കത്തനാരു പട്ടം കൊടുത്തെടുക്കുകയും ചെയ്തു. നവീകരണ വേദവിപരീതത്തോടു ജീവിതകാലം മുഴുവൻ പോരാടിയ ഇടവഴിക്കൽ കോറി പീലിപ്പോസിനാൽ ഏതൊരു വിശ്വാസം പുലർത്താൻ വേണ്ടി ദയറാപള്ളി സ്ഥാപിക്കപ്പെട്ടുവോ അതു തീറു വാങ്ങിയവർ അതിനെ നവീകരണ (Schismatic) ദേവാലയമാക്കി തീർക്കുവാൻ നടത്തിയ ശ്രമം ദൈവം തമ്പുരാൻ ഇപ്രകാരം പരാജയപ്പെടുത്തി.

## പള്ളികളുടെ ശിലാസ്ഥാപനം

താഴെപ്പറയുന്ന ആദ്യനാലു പള്ളികൾക്കു മാർ കൂറീലോസ് യൂയാക്കീമിന്റെയും; അഞ്ചാമത്തേതു മലങ്കര മെത്രാപ്പോലീത്താ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസിന്റെയും കല്പനപ്രകാരം ഇടവഴിക്കൽ പീലിപ്പോസ് കോറെപ്പിസ്ക്കോപ്പാ ശിലാസ്ഥാപനം നടത്തിക്കൊടുത്തു.

1. 1868 ഫെബ്രുവരി 15-നു മാർ ബർസൗമ്മായുടെ നാമത്തിൽ കോട്ടയം ചെറിയപള്ളി വക പുത്തൻപള്ളി.
2. 1870 ഒക്ടോബർ 2-നു വാകത്താനത്തു അയ്യനാട്ടുകുന്നിൽ (വള്ളിക്കാട്ടു പൗലൂസ് കത്തനാരുടെ അപേക്ഷയാൽ) വി. ദൈവമാതാവിന്റെ നാമത്തിലുള്ള പള്ളി.
3. 1871 മാർച്ച് 19-നു മാർ ശെമഓൻ ക്നാനോയൊ ശ്ലീഹായുടെ നാമത്തിൽ വാകത്താനം പുതുശ്ശേരി പള്ളി (സുറിയാനി ക്നാനായ ഭദ്രാസനം).
4. 1871 ജൂൺ 11-നു പാക്കിൽ മൂരിക്കോലികുന്നുംപുറത്തു മാർ തോമ്മാ ശ്ലീഹായുടെ നാമത്തിലുള്ള പള്ളി.
5. 1871 നവംബർ 19-നു തുരുത്തിക്കാട്ടു പള്ളിക്കൽ കുന്ന് എന്ന സ്ഥലത്തു മാർ യോഹന്നാൻ ശ്ലീഹായുടെ നാമത്തിലുള്ള പള്ളി. (സുറിയാനി ക്നാനായ ഭദ്രാസനം).

## പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസിന്റെ ശ്രമങ്ങൾ

**വി. അന്ത്യോഖ്യാ പാത്രിയർക്കീസ് ബാവായാൽ മുടക്കി** സ്ഥാനത്തു നിന്നും നീക്കം ചെയ്യപ്പെട്ടിട്ടുള്ള മത്യൂസ് അത്താനാസ്യോസിനുപകരം മലങ്കര യാക്കോബായ സുറിയാനിക്കാരുടെ മെത്രാപ്പോലീത്തായായി നിയമാനുസരണം വാഴിച്ചു നിയമിച്ചിട്ടുള്ളതു തന്നെ ആയതിനാൽ പ്രസ്തുത സ്ഥാനത്തു തന്നെ അംഗീകരിച്ച് ഉത്തരവു ഉണ്ടാകണമെന്നു അപേക്ഷിച്ചു മാർ ദീവന്നാസ്യോസ് V; തിരുവിതാംകൂർ, കൊച്ചി സർക്കാരുകളിലേക്കും, ബ്രിട്ടീഷ് റസിഡണ്ടിനും മദ്രാസ് (ചെന്നൈ) ഗവർണ്ണർക്കും മറ്റും ഹർജ്ജികൾ സമർപ്പിച്ചുകൊണ്ട് പത്തു വർഷങ്ങളോളം അത്യദ്ധ്വാനം ചെയ്തിട്ടും ഫലമുണ്ടായില്ല. ഇതിനിടയ്ക്ക് 1871 -ൽ വി. യാക്കൂബ് II പാത്രിയർക്കീസ് കാലം ചെയ്യുകയാൽ; 1872-ൽ വി. പത്രോസ് മൂന്നാമൻ, പാത്രിയർക്കീസായി സ്ഥാനാരോഹണം ചെയ്തിരുന്നു. അന്ത്യോഖ്യാപ്രതിനിധി മാർ കൂറീലോസ് യൂയാക്കീം 1874-ൽ കാലം ചെയ്തു മുളന്തുരുത്തി പള്ളിയിൽ കബറടക്കപ്പെടുകയും ചെയ്തു. എല്ലാം കൊണ്ടും ഭഗ്നാശയനായി തീർന്ന പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് യൗസേഫ് തന്റെ നിസ്സഹായാവസ്ഥ തന്റെ മേലധികാരിയായ വി. പാത്രിയർക്കീസിനെ ധരിപ്പിച്ചു. വി. പത്രോസ് III പാത്രിയർക്കീസ് ഉടൻ തന്നെ ലണ്ടനിൽ എത്തി വിക്ടോറിയാ മഹാറാണിയേയും കാന്റർബറി ആർച്ചുബിഷപ്പിനെയും കണ്ട് മലങ്കരയിലെ കാര്യങ്ങൾ വിശദമായി ചർച്ച ചെയ്ത് അവരെ ബോദ്ധ്യപ്പെടുത്തി. അവരുടെ അനുവാദപ്രകാരം ഇൻഡ്യാ സെക്രട്ടറിയുടെ കത്തുകൾ സഹിതം ബാവാ അവിടെ നിന്നും നേരെ ഇൻഡ്യയിലേക്കു പുറപ്പെട്ട് 1875 ജൂലൈ 8-ാം തീയതി തിരുവനന്തപുരത്തു എത്തിച്ചേർന്നു. തിരുവിതാംകൂർ മഹാരാജാവിനെയും റസിഡണ്ടിനെയും കണ്ട് ചർച്ചകൾ നടത്തി ഇൻഡ്യാ സെക്രട്ടറിയുടെ കത്തുകൾ കൊടുക്കുകയും ചെയ്തു. അതിന്റെ ഫലമായി മത്യൂസ് അത്താനാസ്യോസിനു കൊടുത്തിരുന്ന രാജകീയ വിളംബരം 1876 മാർച്ച് 4-നു പിൻവലിക്കുകയും ഇരുകക്ഷി മെത്രാന്മാരും തമ്മിലുള്ള തർക്കം സിവിൽ കോടതി മുഖേന തീർത്തുകൊള്ളുവാനും ഉത്തരവായി. വി. ബാവായുടെ ഈ ദൃശശ്രമങ്ങളാൽ മാർ ദീവന്നാസ്യോസിനു സർക്കാർ ഭാഗത്തു നിന്നും ഉണ്ടായിരുന്ന വലിയ തടസ്സം നീങ്ങി കിട്ടി.

വി. പത്രോസ് III പാത്രിയർക്കീസ് ബാവായുടെ മറ്റു ദൗത്യങ്ങൾ:- മുളന്തുരുത്തിയിൽ ഒരു സുന്നഹദോസ് വിളിച്ചു കൂട്ടി "മലങ്കര യാക്കോബായ സുറിയാനി ക്രിസ്ത്യാനി അസോസ്യേഷ്യനും" മാനേജിംങ്ങ് കമ്മറ്റിയും ഏർപ്പെടുത്തി (1882 മുതൽ 28 വർഷക്കാലം ഇവയുടെ സെക്രട്ടറിയായി പ്രവർത്തിച്ചത് ഇടവഴിക്കൽ ഇ. എം. ഫിലിപ്പ് ആയിരുന്നു); ആവശ്യമായ മറ്റു ഭരണക്രമീകരണങ്ങളും ഏർപ്പെടുത്തി. ഒന്നായി ഒരു മെത്രാനാൽ മാത്രം ഭരിക്കപ്പെട്ടു പോന്ന മലങ്കര ഇടവകയെ ഏഴു ഭദ്രാസനങ്ങളായി തിരിച്ച് പുതുതായി ആറു മെത്രാന്മാരെ കൂടെ വാഴിച്ച് അതിൽ നിയമിച്ചാക്കി. വി. മൂറോൻ കൂദാശ നടത്തി. മലങ്കരയിലെ അനേക പള്ളികളും സന്ദർശിച്ചശേഷം 1877 മെയ് 21-ന് പട്ടാംമ്പിയിൽ നിന്നും ട്രെയിൻ മാർഗ്ഗം ബാവാ തിരിച്ചെഴുന്നള്ളുകയും ചെയ്തു. ബോംബെ (മുംബൈ) വരെ മാർ ദീവന്നാസ്യോസ് യൗസേഫ്, വി. പാത്രിയർക്കീസ് ബാവായെ അനുയാത്ര ചെയ്ത ശേഷം മടങ്ങി പോരുകയും ചെയ്തു.

വി. പത്രോസ് III പാത്രിയർക്കീസ് ബാവായാൽ മലങ്കരയിൽ വച്ചു വാഴിക്കപ്പെട്ട ആറു മെത്രാന്മാരും അവർക്കു കൊടുത്ത ഭദ്രാസനങ്ങളും:-

1) **മാർ അത്താനാസ്യോസ് പൗലൂസ്, കടവിൽ - കോട്ടയം ഭദ്രാസനം**
2) **മാർ യൂലിയോസ് ഗീവറുഗീസ്, കോനാട്ട് - തുമ്പമൺ ഭദ്രാസനം**
3) **മാർ ഗ്രീഗോറിയോസ് ഗീവറുഗീസ് (പരുമല തിരുമേനി), ചാത്തുരുത്തിൽ - നിരണം ഭദ്രാസനം**
4) **മാർ കൂറീലോസ് ഗീവറുഗീസ്, അമ്പാട്ട് - അങ്കമാലി ഭദ്രാസനം**
5) **മാർ ദീവന്നാസ്യോസ് ശെമഓൻ, കരവട്ടുവീട്ടിൽ - കൊച്ചി ഭദ്രാസനം**
6) **മാർ ഈവാനിയോസ് പൗലൂസ്, മുറിമറ്റത്ത് - കണ്ടനാട് ഭദ്രാസനം**

കൊല്ലം ഭദ്രാസനത്തിന്റെ ചുമതല പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസിനായിരുന്നു. 1910-ൽ ക്നാനായ ഭദ്രാസനം രൂപീകരിക്കുന്നതിനുമുമ്പ് തെക്കുംഭാഗ സുറിയാനിക്കാർ മേൽപറഞ്ഞ വിവിധ ഭദ്രാസനങ്ങളിലെ അധികാരപരിധിയിൽ ഉൾപ്പെട്ട് അതാതു മെത്രാന്മാരാൽ ഭരിക്കപ്പെട്ടുപോന്നു. ഉദാ:- രാമമംഗലം പള്ളി (കണ്ടനാടു ഭദ്രാസനം); കോട്ടയം വലിയപള്ളി (കോട്ടയം ഭദ്രാസനം); തുരുത്തിക്കാട്ടുപള്ളി (നിരണം ഭദ്രാസനം); റാന്നി വലിയപള്ളി (തുമ്പമൺ ഭദ്രാസനം). മലങ്കര മെത്രാപ്പോലീത്താ സ്ഥാനത്തിനും പുറമേ, 1882-ൽ രൂപീകരിച്ച "മലങ്കര യാക്കോബായ സുറിയാനി ക്നാനായ കമ്മറ്റിയുടെ" രക്ഷാധികാര (Patron) ചുമതലയും പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് വഹിച്ചിരുന്നു.

പാലക്കുന്നത്തു അബ്രഹാം മൽപ്പാന്റെ പുത്രൻ തോമ്മാകത്തനാരെ 1868 മെയ് 31-ന് മത്യൂസ് അത്താനാസ്യോസ് തന്റെ പിൻഗാമിയായി തോമസ് അത്താനാസ്യോസ് എന്ന പേരിൽ മെത്രാനായി വാഴിച്ചിരുന്നു. ഒരു മെത്രാന് മറ്റൊരു മെത്രാനെ വാഴിക്കുവാൻ അധികാരമില്ലെന്നു തന്നെയല്ല, ആ വാഴ്ച അസാധുവും കാനോൻ വിരുദ്ധവുമാകുന്നു. പ്രത്യേകിച്ചും മത്യൂസ് അത്താനാസ്യോസിനെ മുൻ രണ്ടു പാത്രിയർക്കീസന്മാർ മഹറം (Anathematise) ചെയ്തിട്ടുമുണ്ടായിരുന്നു. വി. പത്രോസ് III പാത്രിയർക്കീസ് ലണ്ടനിൽ ആയിരുന്നപ്പോൾ കാന്റർബറി ആർച്ച് ബിഷപ്പ് ബാവായ്ക്കു കൊടുത്ത ഒരു കത്ത് 'ഗാർഡ്യൻ' പത്രത്തിൽ പ്രസിദ്ധപ്പെടുത്തിയതിനു മറുപടിയായി, അതേ പത്രത്തിൽ ബാവാ കൊടുത്ത

കത്ത് 1874 സെപ്തംബർ 30-ന് പ്രസിദ്ധീകരിച്ചിരുന്നു. അതിലെ ഒരു ഭാഗം ഇപ്രകാരമാണ്:-

"You then mention that some have written to you saying, that they desire that the Syrian Church in India should be independent; that they should manage their own affairs and elect their own Bishops, and then, of course, ordain one another. But a Bishop may not ordian a Bishop - such a thing is not allowable in our Church; and, moreover, even if a hundred Bishops were collected together to ordain a Bishop our Church would not recognise him, neither would his ordination be valid, for such ordination, according to the Canons of our Church, belongs to the Patriarch alone." (Letter dated 19th Sept. 1874).

രാജകീയ വിളംബരം പിൻവലിക്കപ്പെട്ടതോടുകൂടി ബലഹീനനായി തീർന്ന മത്യൂസ് അത്താനാസ്യോസ് 1877 ജൂലൈ 16-നു മരിച്ച് മാരാമണ്ണു പള്ളിയിൽ അടക്കപ്പെട്ടു. പഴയ സിമ്മനാരിയും മറ്റു സ്വത്തുക്കളും ഒഴിപ്പിച്ചെടുക്കന്നതിനു ഇദ്ദേഹത്തിന്റെ പിൻഗാമിയായി വാഴിക്കപ്പെട്ടിരുന്ന തോമസ് അത്താനാസ്യോസിനെയും കൂട്ടു ട്രസ്റ്റികളേയും പ്രതികളാക്കി മാർ ദീവന്നാസ്യോസ് യൗസേഫ് ആലപ്പുഴ ജില്ലാക്കോടതിയിൽ ഒരു സിവിൽ കേസ് ഫയൽ ചെയ്തു. 'സിമ്മനാരി ക്കേസ്' എന്നറിയപ്പെടുന്ന ഈ കേസ് അവസാനിച്ചത് 1889 ജൂലൈ മാസത്തിൽ ഉണ്ടായ റോയൽക്കോടതി വിധിയോടുകൂടി ആയിരുന്നു. കേസിന്റെ വിധി മാർ ദീവന്നാസ്യോസിനു അനുകൂലമായി തീരുകയാൽ, പഴയ സിമ്മനാരിയും മറ്റു സ്വത്തുക്കളും മാർ ദീവന്നാസ്യോസിന് ഒഴിഞ്ഞു കൊടുത്തുകൊണ്ട് തോമസ് അത്താനാസ്യോസിന്റെ നേതൃത്വത്തിൽ നവീകരണകക്ഷിക്കാർ "മാർത്തോമ്മാ സഭ" എന്ന പേരിൽ ഒരു പുതിയ സഭ സൃഷ്ടിച്ചുകൊണ്ട് സുറിയാനി സഭ വിട്ടു പോകുകയും ചെയ്തു. അതോടുകൂടി അനേക വർഷങ്ങളിലെ പീഡാനുഭവങ്ങളിൽ നിന്നും അരാജകത്വത്തിൽ നിന്നും മലങ്കര യാക്കോബായ സുറിയാനി സഭ വിമോചിതമായി. ഈ കേസിന്റെ വിജയത്തോടുകൂടി പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസിന്റെ മലങ്കര മെത്രാപ്പോലീത്താ സ്ഥാനം ഉറപ്പിച്ചുകിട്ടുകയും ചെയ്തു.

## ഒരു വിശദീകരണം

"മാർത്തോമ്മാശ്ലീഹായുടെ ഇൻഡ്യൻസഭ" എന്ന തന്റെ ഗ്രന്ഥത്തിൽ എന്റെ പിതാമഹൻ ഇ. എം. ഫിലിപ്പ് എഴുതിയിട്ടുണ്ട്. "മാർ ദീവന്നാസ്യോസ് അഞ്ചാമൻ മാർത്തോമ്മാശ്ലീഹായുടെ സിംഹാസനത്തിന്മേൽ വാഴ്ച ഉറപ്പിക്കുകയും ചെയ്തു" എന്ന് (രണ്ടാം പതിപ്പ്, പേജ് 253). കേസു തോറ്റ നവീകരണക്കാർ (1889-ലെ റോയൽക്കോടതി വിധി); മാർത്തോമ്മാശ്ലീഹായുടെ മലങ്കരയിലെ യഥാർത്ഥസഭ തങ്ങളുടെതാണെന്നു വരുത്താനാണ് അവരുടെ നൂതനസഭയ്ക്ക് 'മാർത്തോമ്മാസഭ' എന്ന പേരു സ്വീകരിച്ചത്. എന്നാൽ മാർ ദീവന്നാസ്യോസാകട്ടെ വലിയ നിയമയുദ്ധത്തിലൂടെ (വാഴ്ചയേറ്റ് 24 വർഷങ്ങൾക്കുശേഷം) മാർത്തോമ്മാശ്ലീഹായുടെ യഥാർത്ഥസഭയുടെ മലങ്കര മെത്രാപ്പോലീത്തായായി വാഴ്ച ഉറപ്പിച്ചതിനെ 'മാർത്തോമ്മാശ്ലീഹായുടെ സിംഹാസന'മെന്ന (സാങ്കല്പിക-ആലങ്കാരിക) പദപ്രയോഗത്തിലൂടെ സമർത്ഥിച്ചിരിക്കുക മാത്രമാണ് ഇ. എം. ഫിലിപ്പ് ചെയ്തിട്ടുള്ളത്.പ്രസ്തുത ഗ്രന്ഥം അദ്ദേഹം എഴുതി തീർത്തത് 1907

-ലും, പ്രസിദ്ധീകരിച്ചത് മരണശേഷം കുറച്ചു വർഷങ്ങൾ കഴിഞ്ഞുമാണ്. ഇൻഡ്യൻ ഓർത്തഡോക്സ് സഭ സ്വയം ശീർഷകത്വമുള്ള (Autocephalous) സ്വതന്ത്രസഭയാണെന്നു സ്ഥാപിക്കുവാനാണ് വി. പത്രോസിന്റെ അന്ത്യോഖ്യാ സിംഹാസനത്തിനു തുല്യമായി 'മാർത്തോമ്മാശ്ലീഹായുടെ സിംഹാസനം' എന്ന ബദൽ സിംഹാസനവാദം അവർ ഉയർത്തിപ്പോരുന്നത്. പുലിക്കോട്ടിൽ, മാർ ഗ്രീഗോറിയോസ് (പരുമല), വട്ടശ്ശേരിൽ എന്നീ തിരുമേനിമാരുടെയും; ഇ. എം. ഫിലിപ്പിന്റെയും കാലത്തു ഇങ്ങനെ ഒരു ബദൽ സിംഹാസന (മാർത്തോമ്മാ) ത്തെക്കുറിച്ചു അവർ ചിന്തിക്കുക പോലും ചെയ്തിരുന്നില്ല. മാർത്തോമ്മാശ്ലീഹായ്ക്ക് മലങ്കരയിൽ ഒരു സിംഹാസനം ഉള്ളതായി ഇ. എം. ഫിലിപ്പും സമ്മതിച്ചിട്ടുണ്ടെന്നുള്ള ചിലരുടെ വാദം നിലനില്ക്കുന്നതല്ല.

## അത്ഭുതകരമായ ദൈവനടത്തിപ്പ്

തന്റെ സ്വന്തജനമായ ഇസ്രായേലിനെ അടിമത്വത്തിൽ നിന്നും വീണ്ടെടുത്തു കനാനിൽ എത്തിക്കുവാൻ ദൈവം മോശയേയും അഹറോനെയും വിളിച്ചു നിയോഗിച്ചെങ്കിലും ലക്ഷ്യത്തിൽ എത്തിച്ചേരും മുമ്പ് അവർ ഇരുവരും മരണമടഞ്ഞുപോയിരുന്നു. തനിക്കു ശേഷം ജനത്തെ നയിക്കുവാൻ മോശയുടെ അപേക്ഷപ്രകാരം യോശുവയെ ദൈവം നിയോഗിക്കുകയും, തുടർന്നു യോശുവാജനത്തെ കനാനിൽ എത്തിക്കുകയുമാണല്ലൊ ചെയ്തത് (സംഖ്യ. 27:15-23; ആവ. 31:23). അതുപോലെ വേദവിപരീതികളിൽ നിന്നും സുറിയാനിക്കാരെ വീണ്ടെടുത്ത് സത്യവിശ്വാസമാകുന്ന കനാനിലേക്കു നയിക്കുവാൻ തക്കകാലത്തു വിളിച്ചാക്കപ്പെട്ടവരായിരുന്നു പീലിപ്പോസ് കശീശായും കോറി പീലിപ്പോസും. ലക്ഷ്യത്തിൽ എത്തുംമുമ്പേ അവരും മരിച്ചുപോയിരുന്നു. പീലിപ്പോസ് കശീശായുടെ പ്രാർത്ഥനകളാലും ഒഴുക്കിയ കണ്ണുനീരുകളാലും ദൈവത്താൽ അഭിഷിക്തനാക്കി (യോശുവയെപ്പോലെ) നിയോഗിക്കപ്പെട്ടിരുന്ന മലങ്കരയുടെ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് V സുറിയാനി ജനത്തെ ലക്ഷ്യത്തിൽ എത്തിച്ചത് അത്ഭുതകരമായ ദൈവനടത്തിപ്പുതന്നെ. യോശുവയോടുകൂടി കാലേബിനും കനാനിൽ പ്രവേശിക്കുവാൻ ദൈവത്തോടുള്ള അവന്റെ അനുസരണം മുഖാന്തിരമായി ഭവിച്ചതുപോലെ (സംഖ്യ 14:24); മലങ്കര യാക്കോബായ സുറിയാനി സഭയുടെ വീണ്ടെടുപ്പിനായി സ്വന്തമകനെ തന്നെ ബലിയായി സമർപ്പിച്ചു നടത്തിയ പ്രാർത്ഥന (രഹസ്യപേടകം, പേജ് 48) കൈക്കൊണ്ട ദൈവം; പീലിപ്പോസ് കശീശായുടെ പൗത്രൻ വിശ്വസ്ത സെക്രട്ടറിയായ ഇ. എം. ഫിലിപ്പിനും മാർ ദീവന്നാസ്യോസിനോടു കൂടി ലക്ഷ്യസ്ഥലത്തു പ്രവേശിക്കുവാൻ മുഖാന്തിരമായി തീർന്നതും ദൈവനിശ്ചയം തന്നെ.

## പീലിപ്പോസ് കോറെപ്പിസ്ക്കോപ്പായുടെ മരണം (1875 മെയ് 26)

മുമ്പു സൂചിപ്പിച്ചതും കേംബ്രിഡ്ജ് പ്രഫസർക്ക് 1872 കന്നി 25-ന് അയച്ചതുമായ കത്തിൽ; മലങ്കര സുറിയാനി സഭയും താനും അനുഭവിച്ചുപോരുന്ന ദുരിതങ്ങളെക്കുറിച്ചു കോറി പീലിപ്പോസ് എഴുതിയതിൽ നിന്ന്:- "മത്യൂസ് അത്താനാസ്യോസ് എന്നു പേരുള്ള മലങ്കരക്കാരനായ ഒരു മനുഷ്യന്റെ നിമിത്തമായി- പോർത്തുഗീസുകാരുടെ കാലത്തേക്കാൾ വിശിഷ്ടമായ ഒരവസ്ഥയല്ല ഞങ്ങൾക്കു

ള്ളത്. അയാൾ സുറിയാനി സഭയ്ക്കും പരിശുദ്ധ പാത്രിയർക്കീസ് ബാവായ്ക്കും എതിരാളിയായി നിലകൊള്ളുകയാണ്. ഇയാൾ സുറിയാനി സഭയുടെ പൂർവ്വീക ക്രമങ്ങളും ആചാരങ്ങളും തുടച്ചുമാറ്റുവാൻ സർവ്വശക്തിയും ഉപയോഗിക്കുക യാണ്. അയോഗ്യമായ പുതിയ പതിവുകളും ക്രമങ്ങളും നടപ്പിലാക്കുവാൻ തന്നിഷ്ടത്തോടെ പ്രവർത്തിച്ചുവരുന്നു. മലങ്കര നിന്നു സുറിയാനി ഭാഷയെ തുട ച്ചുമാറ്റുവാൻ അങ്ങേയറ്റം പരിശ്രമിക്കുന്നു. തിരുവിതാംകൂർ ഗവർമ്മെന്റിന്റെ സഹായത്തോടെ ഞങ്ങളുടെ പള്ളികൾ കൈയ്യേറുകയാണ്. സുറിയാനിക്കാരുടെ പ്രമാണപ്രകാരം നടക്കുവാൻ ആഗ്രഹിക്കുന്നവർക്കു നേരിടുന്ന വലിയ പ്രയാസ ങ്ങളും പ്രതിബന്ധവും നിമിത്തം അവർക്കതു സാദ്ധ്യമല്ലാതെ വരുന്നു! ഇവിടെ യുള്ള ചർച്ചു മിഷ്യനറിമാർ ഭ്രഷ്ടനായ ഈ മത്തായി മെത്രാനെ സർവ്വവിധ ത്തിലും സഹായിച്ചുകൊണ്ടിരിക്കുന്നു. വായിക്കാൻ രസമുള്ളതും സത്യവുമായി ബന്ധമില്ലാത്തതുമായ വാക്കുകൾ മാത്രമുള്ള റിപ്പോർട്ടുകളാണ് നിങ്ങളെല്ലാം കാണുന്നത്. മുടക്കപ്പെട്ട മത്തായി മെത്രാനെതിരായി, പരിശുദ്ധ പാത്രിയർക്കീസ് ബാവായുടേതായി മറ്റു രണ്ടു മെത്രാപ്പോലീത്തന്മാർ മലങ്കരയുണ്ട്. ആരിൽ നിന്നും സഹായം ലഭിക്കാതെ അവർ വിനീതരായി മലങ്കരയിൽ കഴിയുന്നു......മുൻപറഞ്ഞ മത്തായി മെത്രാന്റെ പുതിയ പ്രമാണങ്ങളെ ഞാൻ അശേഷവും സ്വീകരിക്കാ യ്കയാൽ അയാളാൽ അത്യധികം ഉപദ്രവിക്കപ്പെടുകയും ചെയ്യുന്നു." ഏതൽ കാരണങ്ങളാലും കഠിനാദ്ധ്വാനങ്ങളാലും വാതരോഗത്താലും പീലിപ്പോസ് കോറെ പ്പിസ്ക്കോപ്പാ 1875 മെയ് 26-ന് 43-ാം വയസിൽ നിര്യാതനായി, പിറ്റേദിവസം കോട്ടയം വലിയപള്ളി ചമയപ്പുരയിൽ പിതാവ് പീലിപ്പോസ് കശീശായുടെ കബ റിനു തെക്കുഭാഗത്തായി കബറടക്കപ്പെട്ടു.

കസ് ആൻഡ് കോറി പീലിപ്പോസ് അച്ചന്മാർ ചമയപ്പുരയിൽ 1860 മുതൽ കർമ്മം നടത്തി തുടങ്ങിയശേഷം പീലിപ്പോസ് കശീശായുടെ ഇളയപുത്രനും കോറി അച്ചന്റെ ഇളയസഹോദരനുമായ കുര്യൻ (ഗീവറുഗീസ്) 1862 ആഗസ്റ്റ് 10 -നു കോട്ടയം ചെറിയപള്ളിയിൽ വച്ച് മാർ കൂറീലോസ് യൂയാക്കീം കോറൂയൊ പട്ടം കൊടുത്തിരുന്നു. ഗീവറുഗീസ് ശെമ്മാശന്റെ വൈദികാഭ്യസനം നിർവഹി ച്ചതും കോറി പീലിപ്പോസ് ആയിരുന്നു. കോറി അച്ചന്റെ മരണത്തിനു ഒരു മാസം മുൻപ് കോട്ടയം പുത്തൻപള്ളിയിൽ വച്ച് 1875 ഏപ്രിൽ 25-ന് പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് V, ശെമ്മാശന് കശീശാപട്ടവും കൊടുത്തിരുന്നു. കോറി അച്ചന്റെ കബറടക്കത്തിന്റെ പിറ്റേദിവസം ചമയപ്പുര മദ്ബഹായിൽ ഗീവറുഗീസ് കശീശാ ആദ്യമായി വി. കുർബാന അർപ്പിച്ചുകൊണ്ട് ജ്യേഷ്ഠൻ കോറി അച്ചന്റെ 40-ാം ദിവസം വരെയുള്ള എല്ലാ മരണാനന്തരകർമ്മങ്ങളും നടത്തുകയും ചെയ്തു.

മേൽപറഞ്ഞ ഗീവറുഗീസ് കശീശായാണ് പിൽക്കാലത്ത് മാർ സേവേറി യോസ് ഗീവറുഗീസ് എന്ന നാമധേയത്തിൽ മലങ്കര യാക്കോബായ സുറിയാനി ക്നാനായ ഭദ്രാസനത്തിന്റെ പ്രഥമ മെത്രാപ്പോലീത്തായായി അഭിഷിക്തനായ ത്. ഇദ്ദേഹം വർഷങ്ങൾക്കുശേഷം കാലം ചെയ്തപ്പോൾ; കസ് ആൻഡ് കോറി അച്ചന്മാരും ഗീവറുഗീസ് കശീശായും ദീർഘനാൾ (26 വർഷം) കർമ്മം നടത്തി പ്പോന്ന ചമയപ്പുരയിൽ തന്റെ പിതാവ് പീലിപ്പോസ് കശീശായുടെയും ജ്യേഷ്ഠൻ കോറി പീലിപ്പോസിന്റെയും കബറുകളുടെ മദ്ധ്യത്തിലായി കബറടക്കാൻ ഇട യായതും മറ്റൊരു ദൈവനടത്തിപ്പു തന്നെ. ഒരു മെത്രാപ്പോലീത്തായുടെ കബ

റിന്റെ ഇരുവശങ്ങളിലുമായി വൈദികരായ പിതാവിന്റെയും ജ്യേഷ്ഠന്റെയും കബ റുകൾ സ്ഥിതിചെയ്യുന്ന ഏകദേവാലയം കോട്ടയം വലിയപള്ളിയത്രെ.



**ഇടവഴിക്കൽ പീലിപ്പോസ് കശീശായുടെയും പീലിപ്പോസ് കോറെപ്പിസ്ക്കോപ്പായുടെയും കബറുകൾ (→അടയാളപ്പെടുത്തിയിട്ടുള്ളത്) മധ്യത്തിൽ മാർ സേവേറിയോസ് ഗീവറുഗീസ് മെത്രാപ്പോലീത്താ യുടെ കബർ സ്ഥിതിചെയ്യുന്നു. 1860 മുതൽ 26 വർഷക്കാലം വലിയപള്ളിക്കകത്തു പ്രവേശനമില്ലാതി രുന്നപ്പോൾ അവർ കർമ്മം നടത്തിപ്പോന്ന ചമയപ്പുരയിലെ ത്രോണോസ് കിഴക്കുഭാഗത്തു കാണാം.**

മലങ്കരയുടെ മണ്ണിൽ നിന്നും സുറിയാനിസഭയെ ഇല്ലായ്മ ചെയ്യുവാൻ പ്രോട്ട സ്റ്റന്റ് മിഷ്യനറിമാരും മറ്റു പലരും നടത്തി വന്ന ശ്രമങ്ങളെ ചെറുക്കുവാനുള്ള പോരാട്ടങ്ങൾക്കിടയിൽ മേൽപ്പറഞ്ഞ പട്ടക്കാർ മരണം പ്രാപിച്ചെങ്കിലും; കർത്താവു പറഞ്ഞ ഒരു വാക്യം-"ഗോതമ്പുമണി നിലത്തു വീണു അഴുകാതിരു ന്നാൽ അതു ഒറ്റയായി തന്നെ കഴിയുന്നു. എന്നാൽ അഴുകുന്നുവെങ്കിലോ വള രെയേറെ ഫലങ്ങൾ പുറപ്പെടുവിക്കുന്നു" (യോഹ. 12:24) ഇവരുടെ കാര്യത്തിലും അന്വർത്ഥമാകുന്നു. ക്രിസ്തുവിന്റെ ശരീരമാകുന്ന സഭ യ്ക്കുവേണ്ടി വലിയപള്ളി ചമയപ്പുരയിലെ നിലത്തു അഴുകി ചേർന്ന രണ്ടു ഗോതമ്പുമണികളത്രെ പീലി പ്പോസ് കശീശായും പീലിപ്പോസ് കോറെപ്പിസ്ക്കോപ്പാ യും. അവ പുറപ്പെടുവിച്ച ഫലങ്ങളത്രെ പീലിപ്പോസ് കശീശായുടെ അപേക്ഷയാൽ മെത്രാനായി വാഴിക്കപ്പെട്ട മാർ ദീവന്നാസ്യോസ് യൗസേഫും പൗത്രനായ ഇ. എം. ഫിലിപ്പും. ഇവർ ഇരുവരും സുറിയാനി സഭയ്ക്കുവേണ്ടി പുറപ്പെടുവിച്ചതാകട്ടെ പതിൻമടങ്ങു ഫലങ്ങളും!!



ഇ. എം. ഫിലിപ്പ്

വി. മാർ ഗ്രീഗോറിയോസ് (പരുമല) തിരുമേനി 1899 ഏപ്രിൽ 7-നു അന്ത്യോഖ്യാ പാത്രിയർക്കീസിന് അയച്ച

സുറിയാനി കത്തിന്റെ പരിഭാഷ പൂർണ്ണരൂപത്തിൽ 'പരുമല സ്മൃതി' എന്ന ഗ്രന്ഥത്തിൽ ഉണ്ട്. അതിൽ ഒരു ഭാഗത്ത് മലങ്കര ഇടവക പത്രിക പത്രാധിപരായിരുന്ന ഇടവഴിക്കൽ ഇ. എം. ഫിലിപ്പിനെ (പീലിപ്പോസ് കശീശായേയും) കുറിച്ചു പറഞ്ഞിരിക്കുന്നത്:- 'അതിന്റെ എഡിറ്ററും എഴുത്തുകാരനും കോട്ടയത്തെ (ഇടവഴിക്കൽ) പ്രസിദ്ധനും കഴിവുറ്റവനുമായ പീലിപ്പോസ് കശീശായുടെ കൊച്ചുമകൻ പീലിപ്പോസാണ്. അയാളും തന്റെ പിതാവിനെപ്പോലെ സമർത്ഥനും ബുദ്ധിമാനുമാണ്. എല്ലാവരും അയാളെക്കുറിച്ചു സന്തോഷിക്കുകയും അയാളുടെ വാക്കുകളിൽ ആനന്ദിക്കുകയും ചെയ്യുന്നു. വിശ്വാസപിളർപ്പിൽ നിന്നുള്ള അപവാദങ്ങളും, കലഹകാരികളും ഒട്ടും ജയിക്കുന്നില്ല. പിന്നെയോ അയാളുടെ യുക്തിനിറഞ്ഞ വചനങ്ങളാൽ തോറ്റു ലജ്ജിക്കുന്നു.' (പേജ് 389, 390). സുറിയാനി സഭയേയും അതിലെ വിശ്വാസാചാരങ്ങളേയും, കൂസൽ കൂടാതെ ആക്ഷേപിച്ചുകൊണ്ടിരുന്ന 'ജ്ഞാനനിക്ഷേപം', 'മലയാളമിത്രം', 'മലങ്കരസഭാതാരക' മുതലായ ചില പത്രങ്ങളുമായി വിശ്വാസസംബന്ധമായ വലിയ വാദപ്രതിവാദങ്ങൾ ഇ. എം. ഫിലിപ്പ് മലങ്കര ഇടവക പത്രികയിലൂടെ നടത്തി അവരെ നിശ്ശബ്ദരാക്കി തീർത്തതിനെ അത്രെ കത്തിൽ അദ്ദേഹം പറഞ്ഞിട്ടുള്ളത്.

## ഗ്രന്ഥകാരനായ കോറി പീലിപ്പോസ്

പിതാവായ പീലിപ്പോസ് കശീശായെ പോലെ കോറി പീലിപ്പോസും വലിയ സുറിയാനി മൽപ്പാനും വേദപണ്ഡിതനും ഗ്രന്ഥകാരനും മറ്റുമായിരുന്നു. അക്കാലത്തെ ഏകവർത്തമാന പത്രമായിരുന്ന 'പശ്ചിമതാരക-കേരളപതാക'യുടെ സ്ഥിരം ലേഖകനുമായിരുന്നു. ഇംഗ്ലണ്ടിലെ 'The Colonial Church Chronicles' എന്ന മാസികയിൽ മലങ്കര സുറിയാനി സഭയെക്കുറിച്ച് ധാരാളം ലേഖനങ്ങൾ ഇദ്ദേഹം പ്രസിദ്ധം ചെയ്തിരുന്നതിനാൽ പാശ്ചാത്യരാജ്യങ്ങളിൽ സുറിയാനി സഭയെക്കുറിച്ചു ഏറെ അറിയപ്പെടുവാൻ ഇടയായി. 'The Syrian Christians of Malabar' എന്ന പുസ്തകം 1869-ൽ ഇംഗ്ലണ്ടിൽ അദ്ദേഹം പ്രസിദ്ധം ചെയ്തു. 'യാക്കോബായ സുറിയാനി സഭയുടെ സ്വരൂപം' എന്ന പേരിൽ ഒരു പുസ്തകം അദ്ദേഹം എഴുതി വച്ചിരുന്നത് പിന്നീട് 1879-ൽ പ്രസിദ്ധീകരിച്ചിരുന്നു. ഈ പുസ്തകത്തെക്കുറിച്ച് 'മലങ്കര ഓർത്തഡോക്സ് സഭാവിജ്ഞാനകോശം' 714-ാം വശത്തു പറയുന്നത്- 'മലങ്കരസഭയുടെ വിശ്വാസം, ആചാരം, ചരിത്രം തുടങ്ങിയവയെക്കുറിച്ചെല്ലാം വിശദീകരിക്കുന്ന ഈ ഗ്രന്ഥം മലങ്കര നസ്രാണികളാൽ വിരചിക്കപ്പെട്ട ഇത്തരം ഗ്രന്ഥങ്ങളിൽ ആദ്യത്തേതാണെന്നു പറയാം' എന്നാണ്.

തുരുത്തിക്കാട്ടു യാക്കോബായ സുറിയാനി ക്നാനായ പള്ളിയിൽ നിന്നും 1871 നവംബർ 30-ന് സുദീർഘമായ ഒരു സർക്കുലർ എഴുത്ത് എല്ലാ തെക്കുംഭാഗ സുറിയാനി പള്ളികൾക്കും കോറി പീലിപ്പോസ് അയച്ചിരുന്നു. നവീകരണ വേദവിപരീദോപദേശങ്ങളിൽ നിന്നും എല്ലാവരും അകന്നു മാറിക്കൊള്ളണമെന്നുള്ള പ്രബോധനങ്ങളായിരുന്നു അതിൽ ഉണ്ടായിരുന്നത്. വി. അന്ത്യോഖ്യാ പാത്രിയർക്കീസിന്റെ മുടക്കുകൊണ്ട് മത്യൂസ് അത്താനാസ്യോസിന്റെ പൗരോഹിത്യത്തിനു യാതൊരു നൂനതകളും സംഭവിച്ചിട്ടില്ലെന്നു വരുത്തി തീർക്കുവാൻ ചില ന്യായങ്ങൾ അവർ പ്രചരിപ്പിച്ചിരുന്നു. അതിനെ ഖണ്ഡിച്ച് സർക്കുലറിൽ കോറി അച്ചൻ പറയുന്നത്:- 'പാത്രിയർക്കീസ് ബാവാ കൊടുത്തതും എടുക്കുവാൻ

പാടില്ലെന്നു ആരെങ്കിലും നിരൂപിക്കുന്നു എങ്കിൽ, പന്ത്രണ്ടു ശ്ലീഹന്മാരിൽ ഒരുവനായിരുന്ന യൂദാ സ്ക്കറിയോത്തായ്ക്കുപകരം മത്യാശ്ലീഹായെ നിശ്ചയിച്ചുതുക തികച്ചതും, 'അവന്റെ ശുശ്രൂഷ മറ്റൊരുത്തൻ എടുക്കും' എന്നു പറഞ്ഞിട്ടുള്ള ദീർഘദർശനവാക്കും ഓർത്തുകൊള്ളട്ടെ.......സത്യകൈവയ്പുകൂടാതെ ചുവപ്പുനിറംകൊണ്ട് മേല്പട്ടക്കാരൻ ആകുവാൻ പാടില്ല. നാടിന്റെ രാജാവറിയാതെ ന്യായാധിപതി ഉണ്ടാകുവാനും, ഭർത്താവറിയാതെ സ്ത്രീയ്ക്കു ഗർഭമുണ്ടാകുവാനും പാടില്ലാത്ത പ്രകാരം തന്നെ പാത്രിയർക്കീസ് അറിയാതെ ഒരു മേല്പട്ടക്കാരൻ ഉണ്ടാകുവാൻ പാടില്ല' എന്നാണ്. കോറി പീലിപ്പോസ് മരിക്കുന്ന കാലത്ത് യാക്കോബായ തെക്കുംഭാഗ സുറിയാനിക്കാർക്ക് എട്ടു പള്ളികൾ മാത്രമേ ഉണ്ടായിരുന്നുള്ളൂ.

'യാക്കോബായ സുറിയാനി സഭയുടെ സ്വരൂപം' എന്ന ഗ്രന്ഥത്തിൽ പട്ടക്കാരുടെ വിവാഹത്തെക്കുറിച്ചു കോറി പീലിപ്പോസ് എഴുതിയിരിക്കുന്നത്:-

ചോദ്യം: പട്ടക്കാർക്കു വിവാഹം വിരോധിച്ചിട്ടുണ്ടോ?

ഉത്തരം: ഒരിക്കൽ മാത്രം വിവാഹം ചെയ്ത് ഭാര്യ ജീവനോടുള്ള ശെമ്മാശൊ, അമ്മേനിയൊ പട്ടക്കാരനാകുവാനും, വിവാഹം കൂടാതെ പട്ടത്വം കൈക്കൊണ്ടശേഷം വിവാഹം ചെയ്തുകൂടാ എന്നും; വിധവ, അടിമസ്ത്രീ മുതലായ സ്ത്രീകളെ വിവാഹം ചെയ്തവരെ പട്ടത്വത്തിലേക്കു അംഗീകരിച്ചുകൂടാ എന്നും കാനോൻ വിധിച്ചിരിക്കുന്നു. 1 തിമോ. 3:2; തീത്തൂസ് 1:6.

ചോദ്യം: വിവാഹം ചെയ്യാത്തവർക്കു പട്ടം കൊടുക്കുന്നതിനു വല്ല വിരോധവും ഉണ്ടോ?

ഉത്തരം : വിരോധം ഒന്നുമില്ല. വിവാഹം കൂടാതെ ദയറാകളിൽ വസിക്കുന്നതിനു മനസ്സുള്ളവർക്കു കശീശാസ്ഥാനം കൊടുക്കുന്നതിനു യാതൊരു തടസ്സവുമില്ല. 1 കോറി. 7:7. ഒരിക്കൽ വിവാഹം കഴിച്ച് കശീശാ ആയശേഷം ഭാര്യ മരിച്ചവനും, കന്യാവൃതത്തോടെ കത്തനാർ പട്ടം കൈക്കൊണ്ടവനും വിവാഹം ചെയ്താൽ അവർ തങ്ങളുടെ ആത്മീയസ്ഥാനത്തിൽ നിന്നും വീണു പോയിരിക്കുന്നതായി നിശ്ചയിക്കപ്പെട്ടിരിക്കുന്നു.

കോറി അച്ചന്റെ 'സുറിയാനി സഭാപഞ്ചാംഗ'ത്തിൽ പറഞ്ഞിട്ടുള്ളത്:- 'ഭാര്യ മരിച്ചു പോയിട്ടുള്ള പട്ടക്കാരൻ വ്യഭിചാരദോഷത്തിൽ വീഴാതിരിപ്പാൻ രണ്ടാമതു വിവാഹം ചെയ്യുന്നതു നല്ലതല്ലെയൊ എന്നു പറയുമായിരിക്കും. എന്നാൽ ഭാര്യ മരിച്ചശേഷം അടക്കം കാപ്പാൻ ശക്തിയില്ലാത്ത പട്ടക്കാരൻ പുനർവിവാഹം ചെയ്താൽ തന്റെ സ്ഥാനം പൊയ്പോകുമെന്നല്ലാതെ വിവാഹം ചെയ്തുകൂടാ എന്നും ഒരു അമ്മേനി ആയിട്ടു ഇരുന്നുകൂടാ എന്നും സുറിയാനിസഭ വിരോധിക്കുന്നില്ല. വി. പൗലൂസിന്റെ കല്പനപ്രകാരം പട്ടക്കാരനായി ഇരുന്നുകൂടാ എന്നു കഠിനമായി വിരോധിക്കുന്നുതാനും. ശുദ്ധമുള്ള പിതാക്കന്മാരാൽ സ്ഥാപിക്കപ്പെട്ടിരിക്കുന്ന ശുദ്ധമുള്ള സഭയുടെ ചട്ടങ്ങൾക്കു കീഴ്പ്പെട്ടിരിക്കണമെന്നല്ലാതെ അവനവന്റെ ആവശ്യങ്ങൾക്കു സഭാചട്ടം കീഴ്പ്പെടണമെന്നു മുറുമുറുക്കുകയും മറുതലിക്കയും ചെയ്യുന്നവർ സഭക്കാരും വിശ്വാസികളും അല്ലെന്നു എല്ലാവരും വിചാരിക്കേണ്ടതാകുന്നു.'

ഐർലണ്ടിലുള്ള ഒരു സായ്പ് കുറേ തർക്കചോദ്യങ്ങൾ അയച്ചതിൽ പട്ടക്കാരുടെ വിവാഹത്തെക്കുറിച്ചുള്ള ചോദ്യങ്ങൾക്കു ഇടവഴിക്കൽ പീലിപ്പോസ് കശീശാ അയച്ചുകൊടുത്ത മറുപടി:-

Q: Are the clergies forbidden to marry?

A: Yes. They are forbidden. Exodus 16:4. The people shall go out and gather a certain rate every day. See. This verse surely forbids the people to gather more than they were allowed.

The same verse which allows a widow to be chosen having been the wife of one man; forbids to take a widow twice or thrice married, which further proves that she has been also prohibited to continue her former work, if she again be married after election. In like manner the same verse which allows the husband of one wife forbids the husband twice or thrice married to be chosen as a clergy and he has been likewise prohibited from continuing his duty if he marries after his ordination.

Q: 1 Cor. 7:9. It is better to marry than to burn. Heb. 13:4. Marriage is honorable in all and the bed undefiled & C. Because the marriage is honorable & C. Is it not then good for a clergy to marry, if he burn.

A: If we examine the context of the chapter, we can know that it refers to the marriage of the laity, but not to that of a clergy.

The marriage which the Apostle mentions in his epistles to Timoty & Titus is truly good and undefiled to the clergies. And some would say the marriage which this verse speaks of refers to the clergies too, so that they can marry lest they fall into any temptation, although he cannot prove from it that such clergies can still continue in their office.

If those widows deprived of such qualification as are defined by the Apostle were not thought fit to the service of the Apostles or of the Church. How can those ministers deprived of the like qualifications befitted to the ministry of the church of Christ.

## കോറി പീലിപ്പോസിന്റെ ശിഷ്യന്മാർ

റാന്നി താഴത്തു മാത്തുകത്തനാർ, പരുത്തിക്കാട്ടു കുര്യാള കത്തനാർ, എളന്തുരുത്തിൽ പീലിപ്പോസ് കത്തനാർ, കൈപ്പനാട്ടു മാത്തുകത്തനാർ, വാകത്താനത്തു വള്ളിക്കാട്ടു പൗലൂസ് കത്തനാർ, മാലിത്ര എലിയാസ് കത്തനാർ, വട്ടക്കുന്നേൽ കുര്യൻ കത്തനാർ എന്നിവർ ഇടവഴിക്കൽ കോറി പീലിപ്പോസിന്റെ ശിഷ്യന്മാരിൽ ചിലരാണ്.

## ഇടവഴിക്കൽ ഗീവറുഗീസ് കശീശായുടെ പള്ളി പ്രവേശനം

കോറി പീലിപ്പോസിന്റെ മരണശേഷം സഹോദരൻ ഗീവറുഗീസ് കശീശാ വലിയപള്ളി വികാരിയായി ചമയപ്പുരയിൽ തുടർന്നു പോന്നു. വി.പത്രോസ് III പാത്രിയർക്കീസിന്റെ വരവോടുകൂടി തോമ്മാ കത്തനാരും രണ്ടുമൂന്നു വീട്ടുകാരും

ഒഴിച്ച് പള്ളി ഇടവക ജനങ്ങളെല്ലാം ഗീവറുഗീസ് കശീശായോടു ചേരുകയാൽ എട്ടുപത്തുവർഷങ്ങളോളം ശുശ്രൂഷകൾ ഒന്നും കൂടാതെ കോട്ടയം വലിയപ ള്ളിക്കകം പൂട്ടിക്കിടന്നു. അതേ സമയം ചമയപ്പുരയിൽ മുടങ്ങാതെ ഗീവറുഗീസ് കശീശാകർമ്മങ്ങൾ നടത്തിവന്നിരുന്നു. ഒടുവിൽ തോമ്മാ കത്തനാർ രാജിക്കു വഴിപ്പെട്ട് രജിസ്റ്റർ ഉടമ്പടി എഴുതി മാർ ദീവന്നാസ്യോസ് യൗസേഫ് മെത്രാപ്പോ ലീത്തായ്ക്കു സമർപ്പിക്കുകയും; അന്ത്യോഖ്യാ പ്രതിനിധിയായിരുന്ന മാർ അത്താ നാസ്യോസ് ശെമഓൻ (ഇദ്ദേഹം കോട്ടയം പുത്തൻപള്ളിയിൽ കബറടങ്ങിയിരി ക്കുന്നു) മെത്രാപ്പോലീത്താ വലിയപള്ളിയിൽ വന്നു തോമ്മാ കത്തനാർക്കു വീണ്ടും പട്ടം കൊടുത്തു എടുക്കുകയും ചെയ്തു. 1886 ഏപ്രിൽ 11 ഞായറാഴ്ച തോമ്മാ കത്തനാർ പള്ളിയകത്തു കുർബാന ചൊല്ലി. 18-ാം തീയതിയാകുന്ന പിറ്റേ ഞായറാഴ്ച (ഓശാന) വലിയപള്ളിയകത്ത് ആദ്യമായി ഇടവഴിക്കൽ ഗീവറുഗീസ് കശീശാ (പിന്നീട് മാർ സേവേറിയോസ്) വി. ബലി അർപ്പിക്കു കയും ചെയ്തു. 1860-ൽ ഇടവഴിക്കൽ കസ് ആൻഡ് കോറി അച്ചന്മാരെ പള്ളി യിൽ നിന്നും ഇറക്കി വിട്ട് 26 വർഷങ്ങൾക്കുശേഷമാണ് ഗീവറുഗീസ് കശീശായ്ക്ക് വലിയപള്ളിയകത്തു പ്രവേശിക്കാൻ സാധിച്ചത്.

വലിയപള്ളിയകത്തു വീണ്ടും പ്രവേശിക്കുവാൻ സാധിക്കുമോ എന്നുപോലും നിശ്ചയമില്ലാതിരുന്ന കാലത്ത് ഇടവഴിക്കൽ പീലിപ്പോസ് കശീശാ എഴുതി വച്ച മരണശാസനത്തിൽ മക്കളെ ചുമതലപ്പെടുത്തിയിട്ടുള്ളത്:- 'കാർണ്ണവന്മാരാൽ വലിയപള്ളി പണി ചെയ്യിച്ചിരിക്കുന്നതും അതിനാൽ നമ്മൾ തറവാട്ടു കൈക്കാ രന്മാരായി തീർന്നിരിക്കുന്നതും ആകയാൽ ദൈവകൃപകൊണ്ട് പിരിയാനുള്ള നെല്ലും പണവും പിരിച്ചോ മറ്റെങ്ങനെയൊ പള്ളിയുടെ അറ്റകുറ്റപ്പണി തീർപ്പാൻ ശ്രമിക്കണം' (രഹസ്യപേടകം, പേജ് 12). വലിയപള്ളിയിൽ വീണ്ടും പ്രവേശിച്ച തിനെ തുടർന്നു പള്ളി ഹൈക്കലായുടെ മേൽക്കൂട്ട് ഉൾപ്പടെയുള്ള പല ജീർണ്ണോ ദ്ധാരണ പണികളും മരണശാസനപ്രകാരം പുത്രൻ ഗീവറുഗീസ് കശീശാ, പൗത്ര ന്മാരായ ലൂക്കോസ് കശീശാ, ഇ. എം. ഫിലിപ്പ് എന്നിവർ ചുമതല ഏറ്റു നടത്തു കയും ചെയ്തു (രഹസ്യപേടകം, പേജ് 143-149 കാണുക.)

പറയത്തക്ക ജീർണ്ണത ഇല്ലാതിരുന്ന മദ്ബഹായുടെ മേൽക്കൂട്ട് ഇടവഴിക്കൽ ഇ. എൽ. തോമസ് കശീശാ വികാരിയും നെയ്ശ്ശേരിൽ എൻ. പി. കുര്യൻ ട്രസ്റ്റിയും ഈ പുസ്തകത്തിന്റെ രചയിതാവ് ഇടവഴിക്കൽ ഇ. എ. ഫിലിപ്പ് സെക്രട്ടറിയുമാ യിരുന്ന 1965-ൽ പുതുക്കി പണിയിച്ചു. 'ഏതെങ്കിലും വിധത്തിൽ പള്ളിയുടെ അറ്റകുറ്റപ്പണി തീർപ്പാൻ ശ്രമിക്കണമെന്നുള്ള' പ്രപിതാമഹൻ പീലിപ്പോസ് കശീ ശായുടെ അന്ത്യാഭിലാഷം പൂർത്തിയാക്കുന്നതിൽ നിസ്സാരനായ എനിക്കും അൽപപങ്ക് ലഭിക്കാനിടയായത് ദൈവാനുഗ്രഹമായി കരുതുന്നു. ഇതോടുകൂടി പള്ളിയുടെ മേൽക്കൂട്ടിന്റെ പണി മുഴുവനും പൂർത്തിയായി.

അന്ത്യോഖ്യായുടേയും കിഴക്കൊക്കെയുടേയും മോറാൻ മോർ ഇഗ്നാത്തി യോസ് അബ്ദേദ് ആലോഹൊ ദ്വിതീയൻ പാത്രിയർക്കീസ് ബാവാ, 'മലങ്കര യാക്കോബായ സൂറിയാനി ക്നാനായ ഭദ്രാസനം' എന്ന പുതിയ ഭദ്രാസനം (Diocese) രൂപീകരിച്ചുകൊണ്ട് അതിന്റെ പ്രഥമ മെത്രാപ്പോലീത്തായായി ഇടവ ഴിക്കൽ ഗീവറുഗീസ് കശീശായെ മാർ സേവേറിയോസ് എന്ന പേരിൽ 1910 ആഗസ്റ്റ്

28-ന് വാഴിച്ചു നിയമിച്ചുതന്നു. അദ്ദേഹം ജീവാവസാനം വരെ 17 വർഷക്കാലം ഭദ്രാസനഭരണം നിർവഹിച്ചത് കോട്ടയം വലിയപള്ളിമേടയിലെ 'KAS AND KORI PHILIPOS MEMORIAL HALL'-ൽ താമസിച്ചുകൊണ്ടായിരുന്നു. ഇദ്ദേഹത്തിന്റെ കാലത്തു ചിങ്ങവനം മാർ അപ്രേം സിമ്മനാരി പണികഴിപ്പിച്ചു 1922 നവംബർ 23-ന് അതിന്റെ കൂദാശ നിർവഹിച്ചത് മാർ സേവേറിയോസ് തിരുമേനിയായിരുന്നു. അതിൽ ഒരിക്കൽ പോലും അദ്ദേഹം താമസിച്ചിരുന്നില്ല. സിമ്മനാരിയിൽ നിന്നും ഇറങ്ങി കോട്ടയം വലിയപള്ളി മേടയിൽ ശിഷ്ടായുസ്സ് കഴിച്ചുകൂട്ടുകയായിരുന്നു എന്ന് അടുത്ത കാലത്ത് ഉണ്ടായിട്ടുള്ള പറച്ചിൽ വാസ്തവവിരുദ്ധമത്രെ. തിരുമനസ്സുകൊണ്ട് എന്നും താമസിച്ചതും അന്ത്യശ്വാസം വലിച്ചതും മേൽപ്പറഞ്ഞ പള്ളിമേടയിൽ (Pro-Cathedral) വച്ചായിരുന്നു. 1927 ജൂൺ 11-ന് കാലം ചെയ്തു പിറ്റേദിവസം, പിതാവ് പീലിപ്പോസ് കശീശായുടേയും ജ്യേഷ്ഠൻ കോറി പീലിപ്പോസിന്റെയും കബറുകളുടെ മദ്ധ്യത്തിലായി കോട്ടയം വലിയപള്ളി ചമയപ്പുരയിൽ കബറടക്കപ്പെടുകയും ചെയ്തു.



മാർ സേവേറിയോസ് ഗീവറുഗീസ് മെത്രാപ്പോലീത്താ മുഴുവൻ കാലവും താമസിച്ചു ഭദ്രാസനഭരണം നടത്തിപ്പോന്നതും, മാർബിൾ ശിലാഫലകം സ്ഥാപിച്ചിട്ടുള്ളതുമായ കോട്ടയം വലിയപള്ളി മാളിക

കശീശാ ആൻഡ് കോറി പീലിപ്പോസ് അച്ചന്മാരുടെയും മലങ്കരയുടെ പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് യൗസേഫ് മെത്രാപ്പോലീത്തായുടേയും ഗീവറുഗീസ് കശീശാ (മാർ സേവേറിയോസ്) യുടെയും ത്യാഗസമ്പൂർണ്ണമായ നേതൃത്വവും സമുദായത്തിൽ മറ്റു പലരുടേയും ആത്മാർത്ഥ സഹകരണവും അക്കാലഘട്ടത്തിൽ ഇല്ലായിരുന്നെങ്കിൽ മലങ്കര സുറിയാനി സഭയുടെയും കോട്ടയം വലിയപള്ളിയുടെയും ചരിത്രം മറ്റൊന്നായി തീർന്നേനെ. ''ഈ പാറ മേൽ (ദൈവപുത്രനായ മിശിഹാ) ഞാൻ എന്റെ സഭ പണിയും പാതാളവാതിലുകൾ അതിന്മേൽ പ്രബലപ്പെടുകയില്ല'' (വി. മത്താ. 16:18) എന്നു കല്പിച്ചിരിക്കുന്നതിനാൽ;

സഭ ദൈവത്താൽ സ്ഥാപിതമാണെന്നും സാത്താൻ അതിനോടു എപ്പോഴും മല്ല ടിച്ചുകൊണ്ടിരിക്കുമെന്നും എന്നാൽ അതിനെ നശിപ്പിക്കുവാൻ സാത്താന് ഒരിക്കലും സാധിക്കുകയില്ലെന്നുമാണ്. പ്രതിസന്ധി ഘട്ടങ്ങളിൽ മേല്പറഞ്ഞവരെ പോലെയുള്ള ത്യാഗികളെ കാലാകാലങ്ങളിൽ ദൈവം നിശ്ചയമായും എഴുന്നേല്പിക്കും. 16-ാം നൂറ്റാണ്ടിൽ ഇടവഴിക്കൽ കുര്യൻ കത്തനാർ (1599-ലെ ഉദയമ്പേരൂർ സുന്നഹദോസുകാലം); 17-ാം നൂറ്റാണ്ടിൽ ആഞ്ഞിലിമൂട്ടിൽ ഇട്ടിതൊമ്മൻ കത്തനാർ (1653-ലെ കൂനൻകുരിശു സത്യകാലം) എന്നിവരെ ദൈവം എഴുന്നേല്പിച്ചതുപോലെ; ചേർത്തല ഡിസ്ട്രിക്ട് സ്ക്കൂൾ ഹെഡ്മാസ്റ്ററായി ജോലി കിട്ടി പോകാനിരുന്ന ഇടവഴിക്കൽ ഇ. എം. ഫിലിപ്പിനെ ആയതിനു വിടാതെ, പുലിക്കോട്ടിൽ മാർ ദീവന്നാസ്യോസ് തന്റെ സെക്രട്ടറിയും വ്യവഹാരകാര്യസ്ഥനും ഇടവക പത്രിക പത്രാധിപരും മറ്റുമായി നിയമിക്കുവാൻ ഇടയായതും തിരുമേനിയുടെ വാക്കുകളിൽ തന്നെ പറയട്ടെ:- 'നിന്നെക്കുറിച്ച് (ഇ.എം. പീലിപ്പോസ്) മൊത്തമായി പറയുന്നതായാൽ നമ്മുടെ ബലഹീനതയെ താങ്ങുവാനും നമ്മുടെ സഭയ്ക്കുവേണ്ടി യുദ്ധം ചെയ്യുവാനുമായി ദൈവം നമുക്കു നൽകിയ ആയുധമായി' (രഹസ്യപേടകം, പേജ് 121) എഴുന്നേല്പിച്ചതത്രെ. മേൽ പറയപ്പെട്ടിട്ടുള്ള സത്യവിശ്വാസികളായ പിതാക്കന്മാരുടെ ത്യാഗസമ്പൂർണ്ണമായ സേവനങ്ങളെല്ലാം സുറിയാനി സഭാചരിത്രത്തിൽ എക്കാലവും വീരേതിഹാസങ്ങളായി നിലകൊള്ളുക തന്നെ ചെയ്യും.

മറന്നീടല്ലെ സൂ-നു നാഥാ............എന്ന ഗീതം
(സുറിയാനിൽ)

ബാറാലോഹൊ ലോ തെത്ഏ
ല്കൊഹനെ ദ് ശ്മ്ശൂക് സഹ്യോ ഈസ്
ശാകെൻല് ഹൂൻ ഗലിയൂസ് ആഫെ
ബ്യൗമ്മൊ റാബൊദുമേസീസോക്-മൊറിയോറാഹേം.........
(ബോവൂസോ-മാർ യാക്കോബ്)
മ്ശീഹോ ദീസെക് മോറൊ ദുകുമ്റെ ഉറാബോ ദുകൊഹനെ
ഹാസൊല് കൊഹ്നെക്ക് ദ്ശാമെശ്റോസെക് ലൊക് തെശ്
ബുഹത്തൊ.

അർത്ഥം:-

പുരോഹിതന്മാരുടെ ഉടയവനും ആചാര്യന്മാരുടെ ശ്രേഷ്ഠനുമായ മിശിഹാ തമ്പുരാനെ! അങ്ങയുടെ രഹസ്യങ്ങൾക്കു ശുശ്രൂഷ ചെയ്തിട്ടുള്ള പുരോഹിതന്മാർക്ക് പുണ്യം നൽകേണമെ.

## കോട്ടയം എം.ഡി. സെമിനാരി ഹൈസ്ക്കൂൾ സ്റ്റാഫ് (1903 –ൽ എടുത്ത ഫോട്ടോ)



ഇരിക്കുന്നവർ ഇടത്തുനിന്ന് - 1. ഇ എം. ഫിലിപ്പ് ഇടവഴിക്കൽ (സെക്രട്ടറി, മാനേജർ എന്നീ സ്ഥാനങ്ങൾ വഹിച്ചിരുന്നു.) 2. വി.ജെ. ജോസഫ്, വെള്ളാപ്പള്ളിയിൽ, 3. ______, 4. റ്റി.കെ. കുരുവിള താനിക്കൽ, 5. വട്ടശ്ശേരിൽ ഗീവറുഗീസ് മൽപാൻ (പ്രിൻസിപ്പാൾ), 6. കെ.സി. മാമ്മൻ മാപ്പിള, 7. ജി. അലക്സാണ്ടർ, 8. കണ്ടത്തിൽ വറുഗീസ് മാപ്പിള (സെക്രട്ടറി)


വി. മർത്തമറിയം സുറിയാനി കോട്ടയം വലിയപള്ളി
(PRO CATHEDRAL)
A. പ്രധാന മദ്ബഹാ ഇതിനുള്ളിൽ
B. ചമയപ്പുരയിലെ മദ്ബഹാ ഇതിനുള്ളിൽ
C. കസ് & കോറി പീലിപ്പോസ് അച്ചന്മാരുടെയും
മാർ സേവേറിയോസ് ഗീവറുഗീസിന്റെയും കബറുകൾ ഇതിനുള്ളിൽ
A
B
C